*Inserted by:-*

MAR GREGORIOS ORTHODOX
SYRIAN CHURCH, BARODA
BASIL SCHOOL
M.G.M. SCHOOL
ST. BASIL SCHOOL
ST. MARY'S SCHOOL
BARODA

പ. ബസേലിയോസ് മാർത്തോമ്മാ
മാത്യൂസ് ദ്വിതീയൻ -
വിശേഷാൽ പതിപ്പ്

2006

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

M A L A N K A R A S A B H A

Rs. 7

മാർച്ച്




M.G.M. RESIDENTIAL SCHOOL, KOTTARAKARA
M.G.M. CENTRAL PUBLIC SCHOOL, THIRUVANANTHAPURAM
NADAN TRADING - MUSCAT, DUBAI
GEEVARGHSE YOHANNAN AND FAMILY, KOTTARAKKARA

# മലങ്കരസഭ

ലക്കം 3, പുസ്തകം 62

മാർച്ച് 2006






**വരിസംഖ്യ**

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരു വർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |


*Cover Design & Type Setting:-*
M.S. Graphics, Devalokam.


# ഉൾത്തുടിപ്പുകൾ

CONTENTS




**ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234**

**Fax : +91 481 2573234**



# ഒരു വിടവാങ്ങൽ നൽകുന്ന വീണ്ടുവിചാരം

**പ.** ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ കാതോലിക്കാ ബാവായുടെ ദേഹവിയോഗവും കബറടക്കവും കേരളത്തിന്റെ സജീവ ശ്രദ്ധയ്ക്ക് പാത്രമായ സംഗതികളാണ്. പ. സഭയോടുള്ള ബഹുമാനവും ആദരവും വെളിപ്പെട്ട നിമിഷങ്ങളായിരുന്നു വിലാപയാത്രയും കബറടക്ക ശുശ്രൂഷയും. എന്നാൽ ചരിത്രത്തിലെ സുപ്രധാന നിമിഷങ്ങളിൽ നാം വരുത്താറുള്ള ചില വീഴ്ചകൾ വീണ്ടും ആവർത്തിക്കപ്പെട്ടു എന്ന് ഓർമ്മിപ്പിക്കാതിരിക്കുവാൻ കഴിയുകയില്ല.

അവികലമായ തപോനിഷ്ഠയുടെയും ബ്രഹ്മതേജസ്സിന്റെയും ദൃശ്യരൂപമായിരുന്ന പ. ബാവാതിരുമേനിയുടെ സ്ഥാനവും മഹിമയും അറിയാമായിരുന്നിട്ടും അദ്ദേഹത്തിന്റെ കബറടക്കത്തിന് കടന്നുവരാവുന്ന ജനാവലിയുടെ ഏകദേശ ചിത്രം മനസ്സിലാക്കുവാൻ നാം പരാജയപ്പെട്ടുവെന്നു തന്നെ കരുതേണ്ടിയിരിക്കുന്നു. വിശാലമായ ഒരു മൈതാനം വെറുതെയിട്ടുകൊണ്ട് മൂന്നു കിലോമീറ്ററോളം ഗതാഗതം തടസ്സപ്പെടുത്തി സഭാ മേലദ്ധ്യക്ഷന്മാരും മറ്റു വിശിഷ്ട വ്യക്തികളുമൊക്കെ വളരെ ബദ്ധപ്പെട്ട് വരേണ്ടി വന്ന സാഹചര്യം സൃഷ്ടിച്ചത് അനുചിതമായി തോന്നുന്നു. വിദൂര സ്ഥലങ്ങളിൽ നിന്നെത്തിയ ജനങ്ങൾക്ക് ശരിയായ വിധത്തിൽ മാർഗ്ഗനിർദേശം നൽകി പ. ബാവാതിരുമേനിയുടെ ഭൗതിക ശരീരം ദർശിക്കുന്നതിന് അവസരമേകുന്നതിൽ നമുക്ക് പരാജയം ഉണ്ടായി.

ദേവാലയത്തിലെ ക്രമീകരണങ്ങൾ നിയന്ത്രണാതീതമായിപ്പോയി. പ. പിതാവിന്റെ ഭൗതിക ശരീരം ദർശിക്കുവാൻ സൗകര്യം ലഭിച്ച ന്യൂനപക്ഷം പള്ളിക്കുള്ളിൽ ഇരുപ്പുറപ്പിച്ചത് ഏറെ നേരത്തെ തിരക്കുളവാക്കി. ഏതുവഴി കയറുകയും ഇറങ്ങുകയും ചെയ്യണമെന്നറിയാതെ ജനം തിരക്കുകൂട്ടുകയും ആക്രോശിക്കുകയും ചെയ്തത് അവസരത്തിന് ചേരുന്നതല്ലാതെയായി. പുറത്ത് അവശേഷിച്ച ജനത്തിന് നിൽക്കുന്നതിനാവശ്യമായ ക്രമീകരണങ്ങൾ ഇല്ലായിരുന്ന അവസ്ഥ അവരെ മുഷിപ്പിക്കുന്നതിനു കാരണമാക്കി.

കഴിഞ്ഞ മാർച്ചു മാസത്തിൽ നടന്ന മെത്രാൻ സ്ഥാനാഭിഷേക ശുശ്രൂഷാ സമയത്തു സംഭവിച്ച വീഴ്ച ഇവിടെയും ആവർത്തിക്കുകയുണ്ടായി. വൈദികരുൾപ്പെടെ photo mania ബാധിച്ച പലരും മദ്ബഹായിലും മറ്റ് പ്രധാന വേദികളിലും ഇടിച്ചു നിൽക്കുന്നത് പ്രത്യേക കാഴ്ചയായിരുന്നു. അറിയിപ്പുകളുടെ ബാഹുല്യം തിരിച്ചറിവില്ലാത്ത തരത്തിലായിരുന്നു. മൈക്ക് കൈവശമാക്കുന്നവരെല്ലാം ഇഷ്ടാനുസരണം അനൗൺസ്മെന്റുകൾ നടത്തിയ രീതി ചിന്താക്കുഴപ്പവും പിറുപിറുപ്പും മാത്രമേ ഉണ്ടാക്കിയുള്ളു.

പത്രമാധ്യമങ്ങൾ പ. ബാവായുടെ വേർപാടും കബറടക്കവും ഒരു പരിധിവരെ ഭംഗിയായി റിപ്പോർട്ടു ചെയ്തുവെങ്കിലും ദൃശ്യമാധ്യമങ്ങൾ അത്രകണ്ട് ശ്രദ്ധ ഈ വിഷയത്തിന് നൽകിയില്ല എന്നു തോന്നുന്നു. പ്രത്യേകിച്ച്, ചില ക്രൈസ്തവ ചാനലുകൾ അവഗണനാ മനോഭാവമാണ് കാണിച്ചത്. ചില മാധ്യമങ്ങൾ പുറത്തുവിട്ട വിവരണങ്ങൾ പലതും വികലമായിരുന്നുതാനും. ശരിയായ വിവരണം മാധ്യമങ്ങൾക്ക് എഴുതി നൽകുവാൻ സഭയുടെ പബ്ലിക്ക് റിലേഷൻസ് സംവിധാനം കുറെകൂടി ശ്രദ്ധ ചെലുത്തേണ്ടതായിരുന്നു.

കേരളത്തിനകത്തും പുറത്തും വലിയ ജനക്കൂട്ടം ഉണ്ടാകുന്ന പല പരിപാടികളും ഭംഗിയായി ക്രമീകരണം ചെയ്തിരിക്കുന്നത് കാണുന്നവരാണ് ജനങ്ങൾ. മലങ്കരസഭയ്ക്ക് ധനപരമായും മാനവശേഷിയിലും എന്തെങ്കിലും കുറവുള്ളതായി കരുതാനാവില്ല. പ. പിതാവിന്റെ വേർപാട് ആകസ്മീകമല്ലായിരുന്നു. അതിനാൽ തന്നെ ശരിയായ പദ്ധതി രൂപീകരണത്തിനുള്ള അവസരവും ഉണ്ടായിരുന്നു.

പ. പിതാവിന്റെ വിടവാങ്ങൽ ഏറ്റവും ഭംഗിയാക്കിത്തീർക്കുന്നതിന് ആത്മാർത്ഥമായി അദ്ധ്വാനിച്ച ആരെയും നിരുത്സാഹപ്പെടുത്തുകയല്ല. മറിച്ച്, ചരിത്രപരമായ അബദ്ധങ്ങൾ ഇനിയും ആവർത്തിക്കാതിരിക്കുന്നതിനും പൊതുപരിപാടികളിൽ ഇടിച്ചു കയറി വികൃതമാക്കുന്ന "നേതാക്കന്മാർക്ക്" അല്പമെങ്കിലും കുറ്റബോധം തോന്നുന്നതിനും വേണ്ടി മാത്രം ഇതു കുറിക്കുന്നു.

– ജോൺ പണിക്കരച്ചൻ.



മഹാപുരോഹിത സന്ദേശം

വാത്സല്യ മക്കളേ,

മാസികയുടെ മാർച്ച് ലക്കം പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ വിശേഷാൽ പതിപ്പായി പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നമുക്ക് വളരെ അധികം സന്തോഷം ഉണ്ട്. മലങ്കരസഭയുടെ സൂര്യതേജസ്സായിരുന്ന പ. പിതാവ് മുൻഗാമികളായ പുണ്യപിതാക്കന്മാർ പകർന്നു നൽകിയ ആത്മീയ ചൈതന്യം അന്ത്യംവരെയും കാത്തു സൂക്ഷിച്ചതാകയാൽ അദ്ദേഹത്തിന്റെ പാവന സ്മരണ നമുക്കേവർക്കും അനുഗ്രഹമാകും എന്നതിൽ സംശയം വേണ്ട.

ആഴമുള്ള കൗദാശിക ജീവിതത്തിന്റെ ഉടമയായിരുന്ന പ. പിതാവ് നോമ്പും ഉപവാസവും ദൈവാരാധനയും ജീവിത സുകൃതങ്ങളായി സ്വീകരിച്ചിരുന്നു എന്നത് നമുക്കേവർക്കും അഭിമാനമാണ്. ആദ്ധ്യാത്മിക ജീവിതത്തിൽ നോമ്പിനും ഉപവാസത്തിനും അധിക പ്രാധാന്യം നൽകണം എന്ന പിതാവിന്റെ അനുശാസന നാം ആരും വിസ്മരിച്ചുകൂടാ.

കേവലം ഭക്ഷണം വെടിയുന്നത് മാത്രമല്ല നോമ്പുകൊണ്ട് ഉദ്ദേശിക്കുന്നത്. നമ്മുടെ വായും നാവും കണ്ണും കാതും ഇന്ദ്രിയങ്ങളുമെല്ലാം നോമ്പ് നോൽക്കണം. നമ്മുടെ ഇന്ദ്രിയങ്ങളെ ഭൗതികമായ സുഖങ്ങളിൽ നിന്നും ആസ്വാദനങ്ങളിൽ നിന്നും വിടുർത്തി ദൈവത്തിങ്കലേക്കു നയിക്കണം. മനസ്സുകളിൽ നിന്ന് എല്ലാ ദുഷ്ടതയും അശുദ്ധിയും വിദ്വേഷവും അസൂയയും പകയും എല്ലാം നീക്കിക്കളയണം. എല്ലാവരും പരസ്പരം സ്നേഹിക്കണം. അന്യോന്യം ക്ഷമിക്കുന്നത് ജീവിത സുകൃതമാണെന്ന് കരുതണം. നമുക്കു ലഭിച്ചിരിക്കുന്ന ഭക്ഷണവും വസ്ത്രവും സമ്പത്തുമെല്ലാം സമൂഹത്തിലെ പാവപ്പെട്ടവരുമായി പങ്കുവയ്ക്കണം. അങ്ങനെയായാൽ നമ്മുടെ നോമ്പും പ്രാർത്ഥനയും പൂർണ്ണമാകും.

വ്യക്തിപരമായി പ. മാത്യൂസ് ദ്വിതീയൻ ബാവാ നമുക്ക് ഗുരുതുല്യനായിരുന്നു. മറ്റാർക്കും കിട്ടാത്ത ഭാഗ്യം അദ്ദേഹത്തിനും നമുക്കും ഒരുപോലെ ലഭിച്ചു. പിൻഗാമിയെ വാഴിച്ച് സ്ഥാനചിഹ്നങ്ങൾ അണിയിക്കുക, സ്നേഹചുംബനം നൽകുക ഇതൊക്കെ മറ്റാർക്കെങ്കിലും ലഭിച്ചിട്ടുണ്ടോ എന്ന് നമുക്കറിഞ്ഞു കൂടാ. പ. പിതാവ് മലങ്കരസഭയുടെ ചരിത്രത്തിലെ ഏലിയാവ് ആയി മാറിയിരിക്കുകയാണ്. മൗണ്ട് ഹോറോബിൽ ഏലിയാവായി അദ്ദേഹം ഇനി വിശുദ്ധിയുടെ പരിമളം പരത്തും.

വീണ്ടും വാത്സല്യമുള്ളവരേ, പ. പിതാവിന്റെ മദ്ധ്യസ്ഥതയിൽ നിങ്ങളെ ഏവരെയും നാം ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. വി. ദൈവമാതാവിന്റേയും വിശുദ്ധരുടെയും മദ്ധ്യസ്ഥതയിൽ പ. ബാവാ തിരുമനസ്സുകൊണ്ട് ഉറച്ചു വിശ്വസിച്ചിരുന്നു. ഇപ്പോൾ അദ്ദേഹം വിശുദ്ധരുടെ അദൃശ്യഗണത്തോടു ചേർന്ന് നമുക്കു വേണ്ടി മദ്ധ്യസ്ഥത അണയ്ക്കുകയാണ്. നിങ്ങളുടെ പ്രാർത്ഥനയിൽ നമ്മെയും പ. പിതാവിനെയും നമ്മുടെ എല്ലാ പിതാക്കന്മാരെയും വൈദിക ഗണത്തെയും സമർപ്പിച്ച് ദൈവകരുണ യാചിക്കണം. വിശുദ്ധിയോടുകൂടി ഈ വലിയ നോമ്പ് അനുഷ്ഠിച്ച് വി. കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകളിലും നമ്മുടെ കർത്താവിന്റെ ഉയർപ്പു പെരുനാളിലും നിങ്ങൾ ഏവരും സംബന്ധിക്കണം.

ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ!



# ദൈവമനുഷ്യൻ

മലയാളമനോരമ പത്രം തിരുവിതാംകൂർ ദിവാൻ ശ്രീ. സി. പി. രാമസ്വാമി അയ്യർ കണ്ടു കെട്ടിയ കാലത്ത് ഒരു ദിവസം ശ്രീ. കെ. സി. മാമ്മൻ മാപ്പിള വിഷണ്ണനായി മനോരമ ആഫീസിന്റെ താഴെയുള്ള അദ്ദേഹത്തിന്റെ താമസസ്ഥലത്ത് സ്വീകരണമുറിയിൽ ഒരു വലിയ ചാരുകസേരയിൽ ചാരി കിടക്കുമ്പോൾ, ആ വിഷമസാഹചര്യത്തിൽ അദ്ദേഹത്തെ ഒന്നു കണ്ടുകളയാമെന്ന് കൃശഗാത്രനായ മാത്യൂസ് അച്ചൻ കരുതി (കാലം ചെയ്ത മാത്യൂസ് ദ്വിതീയൻ ബാവാ) മനോരമയിലേക്ക് കയറി ചെന്നു. ആ വ്യഥയിൽ അദ്ദേഹത്തെ ആശ്വസിപ്പിക്കാനൊക്കുമായിരുന്നില്ലെന്ന് പിൽക്കാലത്ത് പറഞ്ഞിട്ടുണ്ട്. അച്ചനെ അകലെ കണ്ടപ്പോൾ തന്നെ വന്ദ്യവയോധികനായ ആ വലിയ മനുഷ്യൻ മുറിയിൽ നിന്ന് എഴുന്നേറ്റ് പുറത്തു വന്നു. സ്വീകരണ മുറിയിലേക്കു കൂട്ടിക്കൊണ്ടു വന്നിട്ട് ഉപചാരപൂർവ്വം താൻ കിടന്നിരുന്ന ചാരുകസേര ചൂണ്ടിക്കാട്ടിയിട്ട് അച്ചനോട് ഇരിക്കാൻ പറഞ്ഞു. ഗൃഹനാഥന്റെ കസേര അതിഥിക്ക് ഇരിക്കാൻ കൊടുക്കുന്നത് മുമ്പുള്ള ഒരാചാരമാണ്. പ്രായം ചെന്നവരെ ഏറ്റം ബഹുമാനിക്കുന്ന അച്ചന് അവിടെ ഇരിക്കാൻ മനസു വന്നില്ല. അടുത്തു കിടന്ന ചെറിയ കസേരയിൽ ഇരുന്നു കൊള്ളാമെന്ന് അച്ചൻ പറഞ്ഞു. പുരോഹിതന്മാരെ ബഹുമാനിക്കയും ആദരിക്കയും ചെയ്യുന്ന മാമ്മൻ മാപ്പിളയുണ്ടോ അതു കേൾക്കുന്നു. അച്ചൻ ഇവിടെ ഇരിക്കുന്നില്ല എങ്കിൽ ഞാനും ഇരിക്കുന്നില്ല എന്ന് പറഞ്ഞ് ആ വൃദ്ധൻ നിൽക്കാൻ തുടങ്ങി. ഒടുവിൽ അച്ചൻ തോറ്റു. ആ വലിയ കസേരയിൽ ഇരുന്നു ഇരുന്നില്ല എന്ന മട്ടിൽ ഇരുന്നു.

ആ വലിയ മനുഷ്യൻ ഒരു കൊച്ചച്ചനെ ബഹുമാനിക്കുന്നതു കണ്ടപ്പോൾ തനിക്കു രോമാഞ്ചമുണ്ടായിപ്പോയി എന്ന് അദ്ദേഹം പിൽക്കാലത്തു പറഞ്ഞിട്ടുണ്ട്.

മനോരമ പൂട്ടിയതിനെക്കുറിച്ച് സംസാരിക്കുന്നതിനിടയിൽ, അച്ചൻ തന്നെ ആശ്വസിപ്പിക്കാനായിരിക്കും വന്നതെന്ന് മനസിലാക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു. "ഇല്ലച്ചോ എനിക്കു വന്ന നഷ്ടമൊന്നും ഒരു നഷ്ടമല്ല. എന്റെ കർത്താവ് ജീവനുള്ളവനാണ്. അവനിപ്പോഴും ജീവിക്കുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു. എന്നെ ഈ കുഴിയിൽ നിന്ന് ഉയർത്തുവാൻ എന്റെ കർത്താവിനു കഴിയും അവനെന്നെ ഉയർത്തുമെന്ന് പരിപൂർണ്ണമായി വിശ്വസിക്കുന്നു. പിന്നെ എനിക്ക് അഞ്ചാറു പിള്ളേരുണ്ട്. അവരാണ് എന്റെ സമ്പാദ്യം. അവരാരും സമൂഹത്തിൽ പ്രയാസക്കാരല്ലാത്തതിനാൽ ഞാൻ ദൈവത്തിൽ സന്തോഷിക്കുന്നു. അതിലെനിക്ക് ആശ്വാസമുണ്ട്." എന്നു പറഞ്ഞു.

ഒരു ക്രിസ്തീയ പിതാവിനെയാണ് താൻ അവിടെ കണ്ടതെന്ന് പിൽക്കാലത്ത് പലരോടും പല മീറ്റിംഗുകളിലും കൂറിലോസ് തിരുമേനിയായ ശേഷം പറയുന്നത് കേൾക്കാനിടയായിട്ടുണ്ട്.

ആ വൃദ്ധ പിതാവിനെ അച്ചന് വളരെ ഇഷ്ടപ്പെട്ടു. തന്റെ ജീവിതത്തിലെ അസുലഭ സന്ദർഭമായി അനുഭവപ്പെട്ടു. മാമ്മൻ മാപ്പിളക്ക് ഈ അച്ചനെയും പ്രിയമായി തോന്നി. ഈ പെരുമാറ്റവും വിനയവും അവിടെ പിന്നീട് നടന്ന പ്രാർത്ഥനയും ഒക്കെ കഴിഞ്ഞപ്പോൾ തികച്ചും താനൊരു ദൈവപുരുഷന്റെ മുമ്പിലാണ് നിൽക്കുന്നതെന്ന് മാമ്മൻ മാപ്പിളക്കും തോന്നി. 'എല്ലാ ക്ലേശങ്ങളും മാറി ഇതൊരു മഹാപ്രസ്ഥാനമായി തീരട്ടെ" എന്ന് അച്ചൻ പ്രാർത്ഥിച്ച് ആശംസിച്ചു.

**ഫാ. ഫിലിപ്പ് കെ. അലക്സ്**

❖

# സത്യവാനും ഉന്നത ഗോപുരവും

ജനങ്ങളെ ആകർഷിക്കുവാനുള്ള തിരുമനസ്സിന്റെ ഡൈനാമിക് പേഴ്സണാലിറ്റി ഒന്നു വേറെ തന്നെ. അതോടൊപ്പം തിരുമേനിയുടെ ഓർമ്മ ശക്തി. ഒരിക്കൽ പരിചയപ്പെടുന്നവരെ പിന്നീടൊരിക്കലും മറക്കില്ല. ഒരുദാഹരണം ഓർത്തു പോകുന്നു. 1985 ലെ പീഡാനുഭവ ശുശ്രൂഷകൾക്കായി ദീയസ്കോറോസ് തിരുമേനിയും സെക്രട്ടറിയായ ഞാനും കൂടി മുംബൈയിലെ മലാഡ് സെന്റ് തോമസ് പള്ളിയിലെത്തി. അതേ സമയം തന്നെ കൂറിലോസ് തിരുമേനി ശുശ്രൂഷകൾക്കായി ദാദർ സെന്റ് മേരീസ് പള്ളിയിലുണ്ടായിരുന്നു. പെസഹാ ശുശ്രൂഷകൾക്കു ശേഷം ഞങ്ങൾ ഏതാനും അല്മായക്കാരുമൊത്ത് തിരുമേനിയെ കാണുവാനായി ദാദർ പള്ളിയിലെത്തി. കണ്ടപാടെ ഞങ്ങളുടെ കൂടെ വന്ന അല്മായരെ തിരുമേനി പേരു ചൊല്ലി ആശ്ലേഷിച്ചു. വർഷങ്ങൾക്കു മുമ്പ് കൊല്ലം, മാവേലിക്കര തുടങ്ങിയ സ്ഥലങ്ങളിലെ നിവാസികളായിരുന്നു അവർ. കാലങ്ങൾക്കു ശേഷവും തിരുമനസ്സിലെ ഓർമ്മകളിൽ തങ്ങളുടെ പേര് മായാതെ നിൽക്കുന്നതിൽ അവർ അത്ഭുതം കൊണ്ടു. ഉപഹാരവും സമർപ്പിച്ച് ആ കൂടിക്കാഴ്ചയുടെ മധുരം നുണഞ്ഞുകൊണ്ട് ഞങ്ങൾ മടങ്ങി.

സത്യവാനും ഉന്നതഗോപുരവുമായ മാർ കൂറിലോസിനെപ്പോലെ മലങ്കര സഭാനൗകയെ നയിച്ച പ. പിതാവിന് സ്വർഗ്ഗത്തിൽ വാസവും ആനന്ദവും കൊടുക്കട്ടെ യെന്ന് പ്രാർത്ഥിക്കുന്നു.

**ഫാ. സാമുവൽ ജോൺ,**
**തേവത്തുംമണ്ണിൽ**

❖

# പ്രാവിനോടൊപ്പം കൂദാശ

കലയപുരത്തെ ക്രിസ്ത്യാനികളുടെ മുൻതലമുറക്കാർ ആരാധനയ്ക്കും മറ്റുമായി പൊയ്ക്കൊണ്ടിരുന്നത് മുൻകാലത്ത് നമ്മുടെ സഭയുടെ അവകാശത്തിലിരുന്നതും ഇപ്പോൾ മാർത്തോമ്മാ സഭയുടെ കൈവശത്തിലിരിക്കുന്നതുമായ കൊട്ടാരക്കര പള്ളിയിൽ ആയിരുന്നു. സമീപ പ്രദേശങ്ങളിലെപ്പോലെ 1880–ൽ കൊട്ടാരക്കര പള്ളിയുടെ അവകാശത്തെ ചൊല്ലി നവീകരണക്കാരും (മാർത്തോമ്മാ സഭക്കാർ) പൂർവ്വീക വിശ്വാസത്തിൽ നിലനിന്ന നമ്മുടെ സഭാ വിശ്വാസികളും തമ്മിൽ കേസുണ്ടായി. ഇരു കൂട്ടർക്കും തുടർന്ന് ആരാധന നടത്തുവാൻ കോടതിവിധി ഉണ്ടായി. എന്നാൽ ഇരുകൂട്ടർക്കും തുടർന്ന് ആരാധന നടത്തുവാൻ യോജിച്ചു പോകുവാൻ സാധിക്കാത്ത അവസ്ഥ നിലനിന്നു. ഈ സന്ദർഭത്തിൽ സ്വന്തം ഗ്രാമത്തിൽ ഒരു ദേവാലയം സ്ഥാപിക്കുവാൻ കലയപുരത്തുണ്ടായിരുന്ന സഭാ മക്കൾ ആഗ്രഹിക്കുകയും, ആ വിവരം പരിശുദ്ധ പരുമല തിരുമേനിയെ അറിയിക്കുകയും ചെയ്തു. ഈ സ്ഥലത്ത് ഒരു ദേവാലയം ഉണ്ടായാൽ ഇവിടെ താമസിച്ചുകൊണ്ട് തെക്കൻ പ്രദേശങ്ങളിൽ കൂടുതൽ പ്രവർത്തനങ്ങൾ നടത്തുവാൻ സാധിക്കും എന്നുള്ള വസ്തുത മനസിലാക്കിയ പരിശുദ്ധ പരുമലതിരുമേനി കൊല്ലവർഷം 1065–ാമാണ്ട് കന്നി മാസം 12 (1889 സെപ്റ്റംബർ 28) ശനിയാഴ്ച ഇവിടെ എഴുന്നെള്ളി മാർ ബസ്സേലിയോസ് ഗ്രിഗോറിയോസ് പിതാക്കന്മാരുടെ നാമത്തിൽ ഒരു ദേവാലയത്തിന് ശിലാസ്ഥാപനം നടത്തി. ഉടൻ തന്നെ ഇടവകക്കാർ പ്രസ്തുത പുരയിടത്തിൽ ഒരു താല്ക്കാലിക പള്ളി പണിഞ്ഞ് ആരാധനകൾ ആരംഭിക്കുകയും





ശിലാസ്ഥാപനം നടത്തിയ സ്ഥലം പരിപാവനമായി സൂക്ഷിച്ചു വരികയും ചെയ്തു. ഈ പള്ളിയിൽ പരിശുദ്ധ പരുമലതിരുമേനി പല സന്ദർഭങ്ങളിലും വന്നു താമസിച്ചിട്ടുണ്ടെന്നും ചിലപ്പോൾ ആഴ്ചകളോളം ഇവിടെ ചിലവഴിച്ചിട്ടുണ്ടെന്നും ചരിത്രകാരന്മാർ സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പല സന്ദർഭങ്ങളിലും പരിശുദ്ധ പരുമല തിരുമേനി താൻ സ്ഥാപിച്ച ശിലയുടെ മുൻപിൽ നിന്നുകൊണ്ട് ഇവിടെ ബലവത്തായ ഒരു ദേവാലയം ഉണ്ടാകണമെന്ന് കണ്ണുനീരൊഴുക്കി പ്രാർത്ഥിക്കുകയും ആ ശിലയിൽ കണ്ണുനീർ വീഴുകയും ചെയ്തിട്ടുണ്ട് എന്ന് പലരും സാക്ഷിച്ചിട്ടുണ്ട്.

ബലവത്തായ ഒരു ദേവാലയം 1945 വരെ ഇവിടെ പണിയിക്കുവാൻ ഇടവകക്കാർക്ക് സാധിച്ചില്ല. പിറ്റേവർഷം ചീങ്കല്ല് ഉപയോഗിച്ച് പള്ളി പണി ആരംഭിക്കുകയും ഭിത്തിമേൽ ഉത്തരം വയ്ക്കുവാൻ തുടങ്ങിയ സന്ദർഭത്തിൽ ഭിത്തികൾ ഇടിഞ്ഞു വീഴുകയും ഇടവകക്കാർ നിരാശരായി തങ്ങളുടെ ഭവനങ്ങളിലേക്ക് മടങ്ങി പോകുകയും ചെയ്തു. പിൽക്കാലത്ത് ഓതറ ദയറായിലെ ബഹുമാനപ്പെട്ട മാത്യൂസ് റമ്പാൻ (പ. മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ ബാവ) ഇവിടെ വരികയും നിരാശയിൽ കഴിഞ്ഞ ഇടവകക്കാരെ വിളിച്ചുകൂട്ടി ആശ്വസിപ്പിക്കുകയും ഭിത്തികൾ ഉൾപ്പെടെ പാറ ഉപയോഗിച്ചു ഒരു പുതിയ ദേവാലയം പണിയുവാൻ തീരുമാനിക്കുകയും ചെയ്തു. അതിൻ പ്രകാരം 1952 ജൂലൈ മാസം 3-ാം തീയതി വ്യാഴാഴ്ച വിശുദ്ധ തോമാ ശ്ലീഹായുടെ ദുഖ്റോനോ പെരുന്നാൾ ദിവസം വിശുദ്ധ കുർബാന അർപ്പിക്കുകയും തുടർന്ന് ഇടവക ജനങ്ങളേയും കൂട്ടി പള്ളിയുടെ തെക്കുഭാഗത്ത് ഒരു കിലോമീറ്റർ അകലെ ഉള്ള പാറ മടയിലേക്ക് പോയി. ഗതാഗത സൗകര്യം അല്പം പോലും ഇല്ലാതിരുന്നതിനാൽ എല്ലാവരും കാൽനടയായിട്ടാണ് പോയത്. എടുപ്പതു പാറ എടുത്തുകൊണ്ട് റമ്പാൻ മുൻപിലും പാറകൾ ചുമന്നുകൊണ്ട് ഇടവകക്കാർ പിന്നിലുമായി നടന്ന് പള്ളിപ്പുരയിടത്തിൽ എത്തി. പ. പരുമലതിരുമേനി സ്ഥാപിച്ച ശില മദ്ബഹായിലെ ത്രോണോസിന്റെ അടിയിൽ വരത്തക്കവണ്ണം ഒരു ദേവാലയത്തിന് പണികൾ ആരംഭിച്ചു. പണികൾ പൂർത്തി ആക്കി 1958 ജനുവരി മാസം 13-ാം തീയതി ഞായറാഴ്ച ഉച്ച കഴിഞ്ഞ് കൊല്ലം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ആയിരുന്ന അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് (പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ) കൂദാശ ചെയ്യുവാനായി പള്ളി തുറക്കുവാൻ പടിഞ്ഞാറു വശത്തുള്ള പ്രധാന വാതിലിൽ എത്തി. അത്ഭുതമെന്നു പറയട്ടെ കൊടിമരത്തിലിരുന്ന ഒരു പ്രാവ് തിരുമേനിയുടെയും കൂദാശയിൽ സംബന്ധിക്കുവാൻ എത്തിച്ചേർന്ന സമസ്ത ജനങ്ങളുടെയും മുകളിൽ വട്ടമിട്ടു പറക്കുവാൻ തുടങ്ങി. തിരുമനസ്സു കതകു തുറന്നപ്പോൾ തിരുമേനിയേക്കാൾ മുൻപേ ആ പ്രാവ് പറന്നു ചെന്ന് പ്രധാന ത്രോണോസിൽ ഇരുപ്പുറപ്പിച്ചു. വൈദീകർ ആ പ്രാവിനെ അവിടെ നിന്നും മാറ്റുവാൻ ശ്രമിച്ചു എങ്കിലും അത് ത്രോണോസിൽ തന്നെ ഇരുന്നു. ലോക രക്ഷകനായ യേശുവിന്റെ മാമോദീസായുടെ സമയത്ത് സ്വർഗ്ഗം തുറന്ന് ഇറങ്ങിവന്ന പരിശുദ്ധ റൂഹായുടെ പ്രതീകമായ പ്രാവാണ് ഇതെന്നു ഗ്രഹിച്ച തിരുമേനി പ്രാവിനെ നീക്കുന്നതിൽ നിന്നും വൈദീകരെ തടഞ്ഞു. പ. റൂഹായുടെ പ്രതീകമായ ഉജ്ജ്വല തേജസെഴും പ്രാവ് ത്രോണോസിനെ അലങ്കരിക്കുന്നതുകണ്ട് ഈ ലേഖകനുൾപ്പെടെ പള്ളിയിൽ കൂടി നിന്ന സമസ്ത ജനങ്ങളും അത്ഭുത പരതന്ത്രരായി പരമ കാരുണീകനായ യഹോവയുടെ ആത്മീക നടത്തിപ്പിനെ വാഴ്ത്തി സ്തുതിച്ചു. പിറ്റേ ദിവസം കൂദാശ പൂർത്തിയാക്കി വിശുദ്ധ കുർബാന പൂർത്തീകരിച്ചപ്പോൾ ആ പ്രാവ് പറന്ന് മദ്ബഹായുടെ വടക്കേ വാതിലിൽ എത്തി അപ്രത്യക്ഷമായി. ഈ ദേവാലയമാണ് കലയപുരം വലിയ പള്ളി. ഈ മഹാത്ഭുതം പ. പിതാവ് ആ കാലങ്ങളിൽ സന്ദർശിച്ചിട്ടുള്ള പള്ളികളിലെല്ലാം പ്രസ്താവിക്കുകയും പ്രാവു കയറിയ പള്ളി എന്ന് അറിയപ്പെടുകയും ചെയ്തു.

**ജീ. ബേബിക്കുട്ടി, കലയപുരം**

❖

## സാധാരണക്കാരുടെ തിരുമേനി

1949-ലെ 1950-ലോ ആണെന്നു തോന്നുന്നു. ഓതറ ദയറായിൽ ഒരു മാത്യൂസ് അച്ചൻ ഉണ്ടെന്നും പ്രസിദ്ധ "ധ്യാനഗുരു" ആണെന്നും അറിഞ്ഞു. മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി (ഇന്ന് കത്തീഡ്രൽ)യിലെ യുവജന പ്രസ്ഥാനത്തിന്റെ സെക്രട്ടറിയായിരുന്ന ഞാൻ ഒരു ദിവസത്തെ ധ്യാന പ്രസംഗത്തിനായി അച്ചനെ ക്ഷണിക്കുന്നതിന് തീരുമാനിച്ചു. ഞാനും, പള്ളത്ത് ജോണും (പിന്നീട് ഫാ. ജോൺ മാത്യൂസ് [നിര്യാതനായി]) കൂടി കല്ലിശേരിയിൽ നിന്നും നടന്ന് (അന്ന് ആ വഴി ബസ്സ് സർവീസില്ല) കടത്തും കടന്ന് ഓതറ ദയറായിൽ എത്തി. ദയറാ കെട്ടിടത്തിൽ ആരെയും കണ്ടില്ല. അതിലെ വന്ന ഒരു അയൽക്കാരനോട് അച്ചനെ തിരക്കി. പള്ളി പരിസരത്തുള്ള കപ്പ കൃഷിയിൽ കിളയ്ക്കുന്ന താടിയുള്ള ആളാണ് അച്ചൻ എന്നു മനസ്സിലായി അച്ചൻ ദയറായിൽ വന്ന് സംസാരിച്ചു. ധ്യാനത്തിന് എത്താമെന്ന് സമ്മതിച്ചു. ധ്യാനം ഇടവക ജനങ്ങൾക്ക് വളരെ ബോധിച്ചു.

പ. പിതാവുമായി കൂടുതൽ ബന്ധം പുലർത്താൻ എനിക്ക് സാധിച്ചിട്ടുണ്ട്. 2004 ഒക്ടോബർ മാസത്തിൽ ഞാൻ തിരുവനന്തപുരം മെഡിക്കൽ കോളജിൽ വൻ കുടലിൽ ക്യാൻസർ രോഗബാധിതനായി കിടക്കുമ്പോൾ തിരുമേനി അവിടെ ഒരു കുരിശ് കൂദാശയ്ക്ക് വന്നിരുന്നു. ഉള്ളൂർ ഭദ്രാസന ദേവാലയത്തിന്റെ വികാരി അച്ചൻ എന്റെ സ്ഥിതി തിരുമേനിയോടു അറിയിച്ചു. എന്നെ കാണണമെന്ന് തിരുമേനി ആഗ്രഹം പ്രകടിപ്പിച്ചു.. പക്ഷേ വൈകിട്ടുണ്ടായ പെരുമഴയും പിറ്റേ ദിവസത്തെ ഹർത്താലും തിരുമേനിയുടെ യാത്ര പെട്ടെന്ന് ആക്കിയതിനാൽ സാധിച്ചില്ല. എങ്കിലും നന്തൻകോട്ടുള്ള ഒരച്ചനെ എന്നെ വന്നു കാണുവാനും ഈ പ്രയാസം എന്നെ അറിയിക്കുവാൻ ചുമതലപ്പെടുത്തി. നവംബർ 23-ാം തീയതി നടന്ന ഓപ്പറേഷനിൽ ഹൃദയത്തിന് നേരത്തേ തകരാറുണ്ടായിരുന്ന ഞാൻ "മരിച്ചു" പോയതായി മെഡിക്കൽ കോളജിലെ ഗാസ്ട്രോ സർജൻ ഡോ. കുരുവിള എന്റെ ഭാര്യയേയും മക്കളേയും അറിയിച്ചു. പക്ഷേ ഈ അറിയിപ്പു കഴിഞ്ഞ് തിരിച്ചെത്തിയ ഡോക്ടർ കണ്ടത് എന്നിൽ ജീവന്റെ തുടിപ്പുകളാണ്. പ. പിതാവിന്റെ അനുഗ്രഹം മാത്രമാണ് ഞാൻ ഇന്നും ജീവിക്കുന്നത്.

അവസാനത്തെ കഷ്ടാനുഭവവാര ആരാധനയും മാവേലിക്കര പുതിയകാവ് പള്ളിയിൽ ആയിരുന്നു. ദുഃഖവെള്ളിയാഴ്ച ആരാധന കഴിഞ്ഞ് ക്ഷീണിതനായി ഇരിക്കുമ്പോൾ ഞാൻ ചെന്ന് കൈമുത്തി, "എന്നാ വർഗീസേ" എന്നു ചോദിച്ചു, സമീപത്തുണ്ടായിരുന്ന ഫാ. ജേക്കബ് ജോൺ (ഇപ്പോൾ കരിപ്പുഴ പള്ളി വികാരി) തിരുമേനിയോട് "പല പ്രമുഖരും വന്നിട്ടും തിരുമേനി തിരിച്ചറിഞ്ഞില്ല ഈ വർഗീസ് വന്ന ഉടനെ അറിഞ്ഞല്ലോ" ഉടനെ "അച്ചാ ഞങ്ങൾ തമ്മിലുള്ള ബന്ധം ഇന്നും ഇന്നലെയും തുടങ്ങിയതല്ല" എന്നു കല്പിച്ചു. സാധാരണക്കാരിൽ സാധാരണക്കാരനായ എന്നെ ഇത്ര അധികം സ്നേഹിപ്പാനും എന്റെ ജീവനുവേണ്ടി അപേക്ഷിപ്പാനും കൃപ തോന്നിയ തിരുമേനി അനേകായിരങ്ങളെപ്പോലെ എന്റെ ഹൃദയത്തിൽ എന്നും ജീവിക്കും.

**കെ. ജെ. വർഗീസ്** ❖

**ലേഖനം**



കേരളത്തിലെ മത സമ്മേള നങ്ങളിലും അംഗീകരിക്ക പ്പെട്ട ഒരു നേതൃത്വം അദ്ദേഹം കൈവരിച്ചിരുന്നു. സഭാ ഐക്യ പ്രസ്ഥാന ത്തിൽ അദ്ദേഹത്തിന്റെ നേതൃത്വം വളരെ സ്പഷ്ട മായിരുന്നു. ജീവിതത്തിൽ അതിരുകൾ അദ്ദേഹം സ്വീകരിച്ചിരുന്നു എങ്കിലും അതിരുകൾ വേർപാടിന്റെ നടുചുവരുകളായി അദ്ദേഹം കണ്ടിരുന്നില്ല.

ഫീലിപ്പോസ് മാർ ക്രിസോസ്റ്റം
മാർത്തോമ്മാ മെത്രാപ്പോലീത്ത

# അതുല്യ കർമ്മയോഗി

ചരിത്രത്തിൽ ചരിത്രം സൃഷ്ടിച്ച ഒരു ചരിത്ര പുരുഷനാണ് ബാവാ തിരുമേനി. 20-ാം നൂറ്റാണ്ടിൽ ജനിച്ച് 21-ാം നൂറ്റാണ്ടിൽ കാലം ചെയ്ത തിരുമേനി പല നേട്ടങ്ങൾ ജീവിതത്തിൽ കൈവരിച്ച ഒരു സഭാ നേതാവായിരുന്നു. ഒരു മെത്രാനായും, ബാവാ ആയും ദീർഘ വർഷം ഓർത്തഡോക്സ് സഭയെ നയിക്കുകയും ശുശ്രൂഷിക്കുകയും ചെയ്ത ദൈവദാസനായി അദ്ദേഹം ശോഭിച്ചിരുന്നു. ക്രൈസ്തവ നഭോമണ്ഡലത്തിലെ ഒരു ഉജ്ജ്വല താരമായിരുന്നു. തന്റെ ജീവിത കാലത്തു തന്നെ പിൻഗാമിയെ ചുമതല ഏൽപ്പിച്ച ഒരു വിശാല മാനസ്സനായി തിരുമേനി അറിയപ്പെടുന്നു.

പട്ടത്വ ശുശ്രൂഷയുടെ ആരംഭത്തിൽ തന്നെ ദയറാ ജീവിതം തിരഞ്ഞെടുത്ത ഒരു മുനിവര്യനായി അദ്ദേഹം അറിയപ്പെട്ടിരിരുന്നു. ലോകത്തിന്റെ പ്രലോഭനങ്ങളെ ഉപേക്ഷിച്ച് ദൈവഹിതം നിറവേറുന്നതിൽ സന്തോഷവും സംതൃപ്തിയും അദ്ദേഹം കണ്ടിരുന്നു. മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പീൻ അതോടുകൂടി ഇതൊക്കെയും നിങ്ങൾക്കു ലഭിക്കും എന്ന ക്രിസ്തു വചനം ജീവിതത്തിൽ അന്വർത്ഥമാക്കിയ താപസവര്യനായി അദ്ദേഹം വിലസിച്ചിരുന്നു. ആദിമ ശിഷ്യന്മാരേപ്പോലെ വള്ളവും വലയും, അപ്പനേയും അമ്മയേയും ഉപേക്ഷിച്ച് ക്രൂശ് എടുത്തുംകൊണ്ട് യേശുവിനെ അനുഗമിച്ച ഒരു ത്യാഗി ആയിരുന്നു ബാവാ തിരുമേനി.

യേശുവിനെ പിൻതുടരുന്നതു ഭാഗ്യത്തിന്റെ നിർവൃതി എന്ന് അദ്ദേഹം മനസ്സിലാക്കി. അതിൻ കൂടെ എന്തെങ്കിലും ലഭിക്കുന്നതിനല്ല അതിൽ കൂടെ അതിൽ ജീവിത സാഫല്യം അദ്ദേഹം അനുഭവിച്ചു. ദയറാ ജീവിതത്തിൽ കർതൃ ശുശ്രൂഷ ആരംഭിച്ച അദ്ദേഹം ഓതറയും, ചെങ്ങമനാട്ടും, ശാസ്താംകോട്ടയും ദയറാകൾ സ്ഥാപിച്ചു യുവജനങ്ങളെ ദയറാ വാസികളാകുന്നതിന് പ്രേരിപ്പിച്ചു.

പ്രാർത്ഥന, ആരാധന, ശുശ്രൂഷകൾ ഇവ ജീവിത ശുദ്ധിക്കും, പുതുക്കത്തിനും, ശക്തിക്കും അനുഗ്രഹത്തിനും വിലപ്പെട്ട മുതൽക്കൂട്ടായി അദ്ദേഹം അനുഭവിച്ചിരുന്നു. പ്രായാധിക്യമായിട്ടും കുർബാനയും ആരാധനയും നയിക്കുന്നതു അദ്ദേഹത്തിന് ഒരു rejuvination experience ആയിരുന്നു.

സഭാ സ്നേഹവും ഭക്തിയും സ്വന്തം സഭയുടെ അതിരുകളിൽ തളച്ചിടുന്നതിന് അദ്ദേഹം അനുവദിച്ചില്ല. ഇതര സഭകളെ സ്വീകരിക്കുന്നതിനും, അംഗീകരിക്കുന്നതിനും തന്റെ വിശ്വാസ പരിധി ലംഘിക്കാതെ പ്രോത്സാഹിപ്പിക്കുന്നതിനും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കേരളത്തിലെ മത സമ്മേളനങ്ങളിലും അംഗീകരിക്കപ്പെട്ട ഒരു നേതൃത്വം അദ്ദേഹം കൈവരിച്ചിരുന്നു. സഭാ ഐക്യ പ്രസ്ഥാനത്തിൽ അദ്ദേഹത്തിന്റെ നേതൃത്വം വളരെ സ്പഷ്ടമായിരുന്നു. ജീവിതത്തിൽ അതിരുകൾ അദ്ദേഹം സ്വീകരിച്ചിരുന്നു എങ്കിലും അതിരുകൾ വേർപാടിന്റെ നടുചുവരുകളായി അദ്ദേഹം കണ്ടിരുന്നില്ല.

ആഡംബരം അദ്ദേഹത്തെ അലട്ടിയിരുന്നില്ല. ലാളിത്യം അദ്ദേഹത്തിന്റെ കൂടപ്പിറപ്പായിരുന്നു. അതിരില്ലാത്ത സ്നേഹം വറ്റാത്ത ഉറവപോലെ അദ്ദേഹത്തിൽ നിന്ന് നിർഗമിച്ചുകൊണ്ടിരുന്നു. വിനയത്തിൽ അദ്ദേഹത്തെ

# പുഞ്ചിരിക്കുന്ന ബിഷപ്പ്



**പി. ജോൺ മത്തായി, മുംബൈ**

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമേനിയെ ഞാൻ ആദ്യമായി കാണുന്നത് 1955 ആഗസ്റ്റിൽ എന്റെ ഇടവക പള്ളിയായ മാരൂർ സെന്റ് മേരീസ് പള്ളിയുടെ കൂദാശ നിർവഹിക്കുവാൻ വന്നപ്പോഴാണ്.

1957 മുതൽ യുത്ത്മൂവ്മെന്റിൽ പ്രവർത്തിക്കുവാൻ തുടങ്ങുകയും അതിനുശേഷം അതിന്റെ സെക്രട്ടറി ആയതിനാൽ ഏകദേശം മൂന്നു വർഷക്കാലം യൂത്തുമൂവ്മെന്റിന്റെ കോൺഫറൻസ്, ബൈബിൾ ക്ലാസ്, റിട്രീറ്റ് എന്നിവകളിൽ സംബന്ധിക്കുമ്പോൾ തിരുമനസ്സിനോട് ഒപ്പം അടുത്തു ഇടപഴകുവാൻ അവസരം ലഭിച്ചിട്ടുണ്ട്.

നമ്മുടെ സഭ വിട്ട് ആരും തന്നെ മറ്റു സഭകളിലേക്കു പോകാതിരിക്കുവാൻ തിരുമനസ്സു കൊണ്ട് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഉദാഹരണമായി തിരുമനസുകൊണ്ടു 1958-ൽ ഇടവക സന്ദർശിച്ചപ്പോൾ ഇടവകയിലെ ഒരു അംഗം വികാരിയച്ചനുമായി പിണങ്ങിയതിനാൽ പള്ളിയിൽ വരുന്നില്ലയെന്നു തിരുമനസിനെ അറിയിച്ചപ്പോൾ തിരുമനസുകൊണ്ട് സ്വന്തം കാറിൽ ഒരു കമ്മറ്റിക്കാരനേ വീട്ടിൽ അയച്ച് ആ വ്യക്തിയേ പള്ളിയിൽ വരുത്തി ഇടവക വികാരിയുമായി ഒരുമിച്ച് ഇരുത്തി സംസാരിച്ചു രണ്ടുപേരെയും കൊണ്ട് കൈകൊടുപ്പിച്ച് പ്രശ്നം അവസാനിപ്പിക്കുകയും ചെയ്തു. സമാധാനം കാംക്ഷിക്കയും സമാധാനം നടത്തുകയും ചെയ്തിരുന്ന ഒരു മഹൽ വ്യക്തിയായിരുന്നു അദ്ദേഹം.

**പാത്രിയർക്കീസുകാരോടുള്ള സമീപനം :**

1958-ലെ സുപ്രീംകോടതി വിധിയ്ക്കു ശേഷം സഭയിൽ സമാധാനം ഉണ്ടായതിനുശേഷവും, കായംകുളം കാദീശാ പള്ളിയിലും, കൂടൽ എന്ന സ്ഥലത്ത് ഉള്ള പള്ളിയിലും തിരുമനസിനു പ്രവേശിക്കുവാനുള്ള ഒരു സാഹചര്യം ഉണ്ടായിരുന്നില്ല. എന്നാൽ ഈ രണ്ടു പള്ളികളും സന്ദർശിച്ച് വി. കുർബാന അർപ്പിക്കണമെന്നുള്ളത് തിരുമേനിയുടെ ഒരു ആഗ്രഹമായിരുന്നു. വളരെ നയപരമായി ഈ രണ്ടു പള്ളികളും സന്ദർശിക്കുകയും ഈ പള്ളികളേ കൊല്ലം ഭദ്രാസനത്തിലെ ഇടവകകളായി മാറ്റുകയും ചെയ്തു.

യുവാക്കന്മാരോടും, കൊച്ചുമക്കളോടും തിരുമേനിയ്ക്കു പ്രത്യേക താല്പര്യം ഉണ്ടായിരുന്നു. ചോക്കളേറ്റു കൊടുത്തായിരുന്നു കുട്ടികളേ സ്വീകരിച്ചിരുന്നത്. ഒരു ദിവസം ഉച്ചയ്ക്കു ശേഷം 8-10 കുട്ടികൾ സന്ദർശിച്ച് പല വിഷയങ്ങളേപ്പറ്റി സംസാരിക്കവേ അവരിൽ രണ്ടു പേർക്ക് തിരുമനസിലേ കട്ടിയുള്ള നരച്ച മീശയിൽ ഒന്നു തൊട്ടു നോക്കണമെന്ന ആഗ്രഹം പ്രകടിപ്പിച്ചു. യാതൊരുതൃപ്തിയും പ്രകടിപ്പിക്കാതെ അവരേ അതിന് അനുവദിച്ചു. ഞാൻ അകത്തേക്കു കയറിയപ്പോൾ ഈ വിവരം അറിഞ്ഞ് കുട്ടികളേ ശാസിക്കയുണ്ടായി. മറ്റൊരു കാതോലിക്കായോ, മെത്രാപ്പോലീത്തായോ ആയിരുന്നുവെങ്കിൽ എങ്ങനെ പ്രതികരിയ്ക്കുമെന്നു എനിക്ക് ചിന്തിയ്ക്കുവാൻ പോലും സാധിക്കുന്നില്ല. അത്രമാത്രം വിനയവും, താഴ്മയും, ദൈവഭക്തിയുമുള്ള ഒരു വ്യക്തിത്വമായിരുന്നു പിതാവിന്റേത്.

**പുഞ്ചിരിയ്ക്കുന്ന ബിഷപ്പ്**

പുഞ്ചിരിക്കുന്ന ബിഷപ്പ് (Smiling Bishop) എന്നാണ് ബഹറിനിലെ രാജാവ് അദ്ദേഹത്തേ വിശേഷിപ്പിച്ചിരിക്കുന്നത്. യശ:ശരീരനായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് ബഹറിനിലേ രാജാവിനെ സന്ദർശിക്കുമ്പോഴൊക്കെയും "How is your smiling Bishop" (നിങ്ങളുടെ പുഞ്ചിരിക്കുന്ന ബിഷപ്പ് എങ്ങനെയുണ്ട്) എന്നു പ്രത്യേകം ചോദിക്കാറുണ്ടെന്ന് തിരുമനസുകൊണ്ട് പറയാറുണ്ടായിരുന്നു. പുഞ്ചിരികൊണ്ട് സഭാമക്കളേയും മറ്റുള്ളവരേയും പ്രത്യേകം ഒരുപോലെ ആകർഷിക്കുവാൻ Angel (Achen) ആയിരുന്ന- അദ്ദേഹത്തിനു കഴിഞ്ഞു.

---

വെല്ലുവാൻ അധികം ആളുകൾ ഇല്ല.

ഏതു വിഷയത്തെപ്പറ്റിയും ഏതു സദസ്സിലും കേൾവിക്കാരെ ആകർഷിക്കും വിധം സംസാരിക്കുന്നതിന് ഒരു ചാതുര്യം അദ്ദേഹത്തിന്റെ വരദാനമായിരുന്നു.

കർമ്മയോഗി എന്ന നിലയിൽ അദ്ദേഹം വലിയ സിദ്ധി നേടിയിരുന്നു. സ്ക്കൂളുകൾ, കോളജുകൾ, എഞ്ചിനീയറിങ്ങ് കോളജുകൾ ഇവയെല്ലാം സ്വന്തം നേതൃത്വത്തിലും പ്രയത്നത്തിലും നാടിന്റെ എല്ലാ ഭാഗത്തും അദ്ദേഹം കെട്ടി ഉയർത്തിയിട്ടുണ്ട്.

അദ്ദേഹം അന്ത്യ വിശ്രമം കൊള്ളുന്ന ശാസ്താംകോട്ട അദ്ദേഹത്തിന്റെ കൈവേലയാണ്. ചെറുപ്പകാലത്തു ആ സ്ഥലം ഈപ്പനച്ചന്റെ അധീനതയിലായിരുന്നപ്പോൾ ഞങ്ങൾ അവിടെ ഉടുമ്പിനെ പിടിച്ചിട്ടുണ്ട്. ഇന്ന് അത് ഒരു സുഖവാസ കേന്ദ്രവും, വിദ്യാഭ്യാസ രംഗവും, തീർത്ഥാടന കേന്ദ്രവും ആയി രൂപാന്തരപ്പെട്ടിരിക്കുന്നു. ❖

ഫാ. ഡോ. കെ. എം. ജോർജ്ജ്

# സന്യാസിയും സിംഹാസനവും : പ. ബാവാ തിരുമേനിയുടെ ആത്മീയ മാതൃക

അവികലമായ തപോനിഷ്ഠ യുടെയും ബ്രഹ്മ തേജസ്സിന്റെയും ദൃശ്യരൂപമായിരുന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി. പ്രതിസന്ധികൾക്കിടയിൽ നിന്ന് കൊണ്ട്, പ്രസാദപൂർണ്ണമായ ഒരു ക്രിസ്തീയ ജീവിതസാക്ഷ്യമാണ് ഈ ആചാര്യ ശ്രേഷ്ഠൻ നിർവ്വഹിച്ചിരുന്നത്. അദ്ദേഹം കാണിച്ചുതന്ന കളങ്കമേശാത്ത സന്യാസജീവിതവും ലളിതമായ ക്രിസ്തീയ ജീവിത ശൈലിയും അത്യുദാരമായ മതമൈത്രിയും നമ്മുടെ സമൂഹത്തിൽ അന്യം നിന്നു പോയിക്കൊണ്ടിരിക്കയാണ്.

നവതിയുടെ നിറവിലെത്തിയ ഈ മഹാചാര്യന്റെ ജീവിതത്തെ ഒരു വശത്ത് ഒരു വ്യക്തിയുടെ പ്രഫുല്ലമായ ജീവിതപരിണാമ കഥയായി കാണാമെങ്കിലും, മറുവശത്ത് അദ്ദേഹം പ്രതിനിധാനം ചെയ്യുന്ന സമൂഹത്തിന്റെയും പാരമ്പര്യത്തിന്റെയും കഥ കൂടിയായി കാണണം. പ്രശസ്തരായിത്തീർന്ന എല്ലാ സഭാ പിതാക്കന്മാരേയും പോലെ ഈ പിതാവും കുലീനമായ ഒരുദ്ധ്യാത്മിക പാരമ്പര്യത്തിലെ കണ്ണിയാണ്. മാർത്തോമ്മാശ്ലീഹായിൽ ആരംഭിച്ച ഒരു വലിയ സഭാ പൈതൃകത്തിന്റെ അവകാശിയും വഴികാട്ടിയുമാണ്. ക്രിസ്തുവിലും അപ്പോസ്തോലന്മാരിലും ആരംഭിച്ച അതീവ സാത്വിക ശോഭയുള്ള ഒരു ജീവിതശൈലിയുടെ പിൻതുടർച്ചക്കാരനാണ്.

**എന്താണ് ആ സഭാ പൈതൃകം?**

മാർത്തോമ്മാ ശ്ലീഹായുടെ ആഗമനം മുതൽ, തദ്ദേശിയരായ നമ്മുടെ സ്വന്തം നേതാക്കന്മാരുടെ ചുമതലയിൽ, ഐക്യത്തോടുകൂടി ജീവിക്കയും ക്രിസ്തീയമായി ആരാധിക്കയും ഇതര മതസമൂഹങ്ങളോട് സൗഹാർദ്ദം പുലർത്തുകയും വിദേശത്തുനിന്ന് കച്ചവടത്തിനും മിഷണറി പ്രവർത്തനത്തിനും വന്ന സഹോദരങ്ങളോട് ആദരവും അതിഥി സൽക്കാരവും പ്രകടിപ്പിക്കുകയും കഠിനമായി അദ്ധ്വാനിച്ച് ജീവിക്കയും ചെയ്ത ഒരു കൂട്ടം ഭാരതീയരുടെ പൗരസ്ത്യവും ഭാരതീയവുമായ സഭാ പാരമ്പര്യത്തെയാണ് നാം മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകം എന്ന് വിശേഷിപ്പിക്കുന്നത്. പിൽക്കാലത്ത് ഉളവായ പ്രത്യേക സാഹചര്യങ്ങളിൽ ഈ സമൂഹത്തിന്റെ മുഖ്യ നേതാക്കൾ അർക്കദിയാക്കോൻ, മാർത്തോമ്മാ മെത്രാപ്പോലീത്താ, മലങ്കര മെത്രാപ്പോലീത്താ, കാതോലിക്കാ തുടങ്ങിയ അഭിധാനങ്ങളിൽ അറിയപ്പെട്ടു. വിദേശികൾ സംഘടിതമായി ഇവിടെ ആധിപത്യത്തിനായി വരുന്ന കാലം വരെ ഒട്ടും തന്നെ സംഭവബഹുലമല്ലാത്ത ഒരു സാമൂഹിക ജീവിതമാണ് നമ്മുടെ പൂർവ്വികർ നയിച്ചതെന്ന് തോന്നുന്നു.

മലങ്കരസഭയുടെ ആത്മാവബോധയുഗം (Self-conscious Era) തുടങ്ങുന്നത് പതിനാറാം നൂറ്റാണ്ടിൽ പോർച്ചുഗീസുകാരിലൂടെ വന്ന വിദേശ മേൽക്കോയ്മക്ക് എതിര് സൃഷ്ടിച്ചുകൊണ്ടാണ്. ഭാരതത്തിന്റെ ആദ്യത്തെ സ്വാതന്ത്ര്യസമരം എന്നു വിശേഷിപ്പിക്കാവുന്ന കൂനൻ കുരിശു സത്യത്തിന് (1653) ആറുവർഷം



**സമാധാനം ഭഞ്ജിക്കുന്ന തിന് ജനങ്ങളെ തള്ളിവിടുന്ന ചില നേതാക്കൾക്കെങ്കിലും വാസ്തവം അറിയാം. പക്ഷെ നീതിയും നിയമവും ഇല്ലാതെ സ്വന്തം ഇഷ്ടപ്രകാരം സ്ഥാന മാനങ്ങൾ എടുത്തണിഞ്ഞ് വിരാജിക്കണമെങ്കിൽ വെള്ളം കലങ്ങിയിരിക്കണം എന്നും അവർക്ക് അറിയാം. ജന ത്തിന്റെ അന്ധതയാണല്ലോ ദുരാഗ്രഹികളായ മതമേലദ്ധ്യ ക്ഷന്മാർക്ക് എന്നും വെളിച്ചമാ യിത്തീരുന്നത്**

മുൻപുതന്നെ മലങ്കര സഭാ സമൂഹത്തിന്റെ ഭാരതീയവും പൗരസ്ത്യവും അപ്പോസ്തോലികവുമായ തനിമയെക്കുറിച്ച് മലയാളികളായ നമ്മുടെ പിതാക്കന്മാർക്കുള്ള അടിയുറച്ച ബോദ്ധ്യം പ്രകടിതമായിരുന്നു. പോർച്ചുഗീസുകാരുടെ സൈനിക-രാജകീയ ശക്തിക്കു മുമ്പിൽ നിസ്സഹായരായ അവർക്ക് ആ ബോദ്ധ്യത്തെ വിദേശശക്തിക്കെതിരെ വൻപിച്ച സാമൂഹിക പ്രതിഷേധമാക്കാൻ കൂനൻകുരിശു സത്യം വരെ കാത്തിരിക്കേണ്ടി വന്നു. അതിന് അരനൂറ്റാണ്ടു മുമ്പ് ഉദയംപേരൂർ സുന്നഹദോസിൽ (1599) നമ്മുടെ പൂർവികർ ഉയർത്തിയ പ്രതിഷേധത്തെ പോർച്ചുഗീസ് ആർച്ച്ബിഷപ്പ് മെനെസിസ് അടിച്ചമർത്തി.

ഡോ. ചന്ദനപ്പള്ളിയുടെ ഗവേഷണ പഠനം തുടങ്ങിയത് നമ്മുടെ മേൽ അടിച്ചേല്പിക്കപ്പെട്ട ആ സുന്നഹദോസിന്റെ കാനോനകളിലാണ്. ആ പഠനം അവസാനിക്കുന്നത് ഇരുപത്തൊന്നാം നൂറ്റാണ്ടിൽ, കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മാർത്തോമ്മാ മാത്യൂസ് രണ്ടാമനിലാണ്. കഴിഞ്ഞ നാനൂറു വർഷങ്ങളിലെ മലങ്കര സഭയുടെ ചരിത്രത്തെ, പാശ്ചാത്യരായ റോമൻ കത്തോലിക്കരുടെയും ഇംഗ്ലീഷുകാരുടെയും, നമ്മുടെ പൗരസ്ത്യ സഹോദരങ്ങളായ സുറിയാനിക്കാരുടെയും കാഴ്ചപ്പാടുകളിൽ നിന്ന് വ്യത്യസ്തമായി, നമ്മുടെ സമൂഹത്തിന്റെ ഉള്ളിൽനിന്നുതന്നെ നോക്കി കാണാനുള്ള ശ്രമമാണ് ചന്ദനപ്പള്ളി നടത്തുന്നത്. ഈ നാനൂറു വർഷങ്ങളിലെ നമ്മുടെ ചരിത്രത്തെ കരുപ്പിടിപ്പിച്ച നമ്മുടെ നാട്ടുകാരായ മഹാരഥന്മാരുടെ ഉൾക്കാഴ്ചകളിലൂടെ ഊർജ്ജപ്രവാഹത്തിലൂടെ ഉയിരെടുക്കുന്ന നമ്മുടെ ആത്മാവബോധയുഗം ഇനിയും വളരെയേറെ പഠനങ്ങൾക്കും മനനങ്ങൾക്കും വിധേയമാകണം.

മലങ്കരസഭയുടെ ഈ ആധുനിക യുഗത്തെക്കുറിച്ചുള്ള ശരിയായ പഠനം എപ്പോഴും വിമോചനശേഷി (liberative power) ഉൾക്കൊള്ളുന്നതാണ്. ആ വിമോചനത്തിൽ നിന്നാണ് നാം അനുരഞ്ജനശേഷി (recounciling power) ആർജ്ജിക്കേണ്ടത്. എന്താണ് നാം ഉദ്ദേശിക്കുന്ന ഈ വിമോചന ശേഷി?

കഴിഞ്ഞ അഞ്ചു ശതാബ്ദങ്ങളിൽ മാർത്തോമ്മാ നസ്രാണികൾക്ക് സംഭവിച്ച കാര്യങ്ങളിലേക്ക് നാം ഗവേഷണ നിഷ്ഠയോടെ കടന്നു ചെന്നാൽ നമുക്ക് പൊതുവായി മനസ്സിലാകുന്ന കാര്യങ്ങളുണ്ട്.

ഒന്നാമതായി, ഒന്നാം നൂറ്റാണ്ടു മുതൽ ഏകസഭയും ഏകശരീരവുമായി ഇവിടെ നിലനിന്നിരുന്ന മാർത്തോമ്മാ ക്രിസ്ത്യാനികൾക്കിടയിൽ ആദ്യമായി ഭിന്നത സൃഷ്ടിച്ചത് പാശ്ചാത്യരായ ക്രിസ്ത്യാനികളാണ്.

രണ്ട്, നമ്മിൽ എപ്പോഴും ഒരു വിഭാഗം ആളുകൾ സാഹചര്യങ്ങളുടെ സമ്മർദ്ദം മൂലം പോർച്ചുഗീസുകാരായ റോമൻ കത്തോലിക്കരുടെയും ബ്രിട്ടീഷുകാരായ ആംഗ്ലിക്കൻ മിഷനറിമാരുടെയും, പിന്നീട് അന്ത്യോഖ്യൻ സുറിയാനിക്കാരുടെയും സ്വാർത്ഥപ്രേരിതമായ കാഴ്ചപ്പാടിൽ നിന്ന് നമ്മുടെ സ്വന്തം ചരിത്രത്തെ കാണുകയും വിദേശികളുടെ ചരിത്ര വ്യാഖ്യാനത്തോട് കൂറു പുലർത്തുകയും ചെയ്തു. നമ്മുടെ നാട്ടുകാരായ നേതാക്കളോടും അവരുടെ സ്വർഗ്ഗീയമായ കാഴ്ചപ്പാടുകളോടും തന്മൂലം അവർ അകൽച്ചയും വിരുദ്ധതയും പുലർത്തി. തൽഫലമായി മാർത്തോമ്മാ ക്രിസ്ത്യാനികൾ വിഭിന്ന ചേരികളിലായി സ്വയം വേർതിരിക്കപ്പെട്ടു. നമ്മുടെ അധമമായ, സ്വാഭിമാനമില്ലാത്ത അടിമത്തചിന്തതന്നെ കാരണം.

മേൽപ്പറഞ്ഞ കാര്യങ്ങൾ കേരളത്തിലെ എല്ലാ വിഭാഗങ്ങളിലുംപെട്ട മാർത്തോമ്മാ ക്രിസ്ത്യാനികൾ എത്രയും ആഴത്തിൽ മനസ്സിലാക്കുന്നുവോ അത്രയും വിമോചനശേഷിയും തൽഫലമായി അനുരഞ്ജന സാദ്ധ്യതയും ഇവിടെ വർദ്ധിക്കും. കാതോലിക്കാ ബാവാ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ സമാധാനവും അനുരഞ്ജനവും മാത്രം അഗ്രഹിച്ച ശ്രേഷ്ഠനായ ഇടയനായിരുന്നു. എല്ലാ മാർത്തോമ്മാ ക്രിസ്ത്യാനികളുടെയും എല്ലാ മതവിശ്വാസികളുടെയും കാര്യം സ്വന്തമായി കരുതുന്ന ആളാണ്. കേരളത്തിൽ വർഗീയ വൈരത്തിന്റെ അഗ്നി പ്രളയമായി തീരുമായിരുന്ന നിലയ്ക്കൽ പ്രശ്നത്തെ അതിരമ്യമായി തീർക്കാൻ തിരുമേനി വഹിച്ച പങ്ക് നിസ്തുലമാണ്. കത്തോലിക്കാ സഭ അടക്കമുള്ള കേരളത്തിലെ മാർത്തോമ്മാ നസ്രാണികൾക്ക് ആത്മീയ നേതൃത്വം കൊടുക്കുന്ന സഭയിൽ എന്തേ വഴക്കുകൾ തീരാത്തത് എന്നു ചോദിക്കുന്നവരുണ്ട്.

പാത്രിയർക്കീസ് ഭാഗത്തുള്ളവരെ സ്വന്തമക്കളായി കാണുകയും, പാത്രിയർക്കീസ് ബാവായ്ക്ക് അത്യുന്നതമായ ബഹുമാനവും ആദരവും അദ്ദേഹം കൊടുത്തിട്ടും ആ കക്ഷിയിലുള്ള ചില നേതാക്കൾ സഭയെ ഭിന്നിപ്പിക്കുന്നതിനുവേണ്ടി, പാത്രിയർക്കീസ്, പാത്രിയർക്കീസ് എന്നു മുറവിളിച്ചുകൊണ്ടിരുന്നു. സമാധാനം ആഗ്രഹിക്കുന്ന സാധാരണ ജനങ്ങൾ സത്യമറിയാൻ സാധിക്കാതെ, കലഹങ്ങളുടെ ചുഴിയിൽ കറങ്ങിത്തിരിയുന്നു.

സമാധാനം ഭഞ്ജിക്കുന്നതിന് ജനങ്ങളെ തള്ളിവിടുന്ന ചില നേതാക്കൾക്കെങ്കിലും വാസ്തവം അറിയാം. പക്ഷെ നീതിയും നിയമവും ഇല്ലാതെ സ്വന്തം ഇഷ്ടപ്രകാരം സ്ഥാനമാനങ്ങൾ എടുത്തണിഞ്ഞ് വിരാജിക്കണമെങ്കിൽ വെള്ളം കലങ്ങിയിരിക്കണം എന്നും അവർക്ക് അറിയാം. ജനത്തിന്റെ അന്ധതയാണല്ലോ ദുരാഗ്രഹികളായ മതമേലദ്ധ്യക്ഷന്മാർക്ക് എന്നും വെളിച്ചമായിത്തീരുന്നത്.

എന്നാൽ സമാധാനവും അനുരഞ്ജനവും ആഗ്രഹിക്കാത്ത മറ്റു ചിലർക്ക് നമ്മുടെ ചരിത്രവ്യാഖ്യാനത്തെക്കുറിച്ച് മുൻപറഞ്ഞ കാഴ്ചപ്പാടിന്റെ പ്രശ്നമാണ്. മലങ്കര സഭയുടെ ക്ഷണപ്രകാരം ഇവിടെ വരികയും നമ്മെ ഒരു കാലത്ത് വളരെ സഹായിക്കുകയും ചെയ്ത സുറിയാനിക്കാരായ പിതാക്കന്മാരോടു നന്ദിയും സ്നേഹവും പുലർത്തുവാൻ നമുക്ക് കഴിയണം. ആരാധനയിലും ആത്മിക ജീവിതത്തിലും നാം അവരെ നന്ദി

പൂർവം ഓർക്കുന്നുമുണ്ട്. എന്നാൽ അതിനു പകരം സുറിയാനിക്കാരായ ചുരുക്കം ചില അധികാര പ്രമത്തരായ നേതാക്കളുടെ സ്വാർത്ഥ പ്രേരിതമായ ചരിത്ര വ്യാഖ്യാനത്തോട് കൂറുപുലർത്തി, മലങ്കര സഭയുടെ മക്കളും, അഭിമാനികളുമായ നമ്മുടെ പിതാക്കന്മാരെ അധിക്ഷേപിക്കയും സഭയിൽ ഭിന്നത നിലനിർത്തുകയും ചെയ്യുന്നത്, പഴയ കൊളോണിയൽ അടിമ സംസ്ക്കാരത്തിൽ നാം വിമോചിക്കപ്പെട്ടിട്ടില്ല എന്നതിന്റെ തെളിവാണ്. ഈ വിമോചനം ഉണ്ടാകാതെ ഇവിടെ അനുരഞ്ജനം ഉണ്ടാവുകയില്ല. ഇത് കഴിഞ്ഞ നാനൂറു വർഷത്തിലധികമുള്ള നമ്മുടെ ചരിത്രത്തിന്റെ വിമോചനമാണ്. പൗരസ്ത്യവും അപ്പോസ്തോലികവുമായ ആത്മവീര്യം ജ്വലിപ്പിച്ച് സഭയെ വിമോചിപ്പിക്കാൻ യത്നിച്ച മാർത്തോമ്മാ ഒന്നാമന്റെ പാരമ്പര്യത്തിലെ ഇപ്പോഴത്തെ കണ്ണിയാണ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക. അദ്ദേഹത്തിന്റെ നിലപാട് ഒറ്റപ്പെട്ടതോ അദ്ദേഹത്തിന്റെ ചരിത്രപരമായ സ്ഥാനം നിസ്സാരമോ അല്ലെന്ന് മനസ്സിലാക്കണമെങ്കിൽ നാം നമ്മുടെ ശ്രേഷ്ഠമായ പൈതൃകത്തിന്റെ ഇടമുറിയാത്ത ധാരയിൽ അഭിമാനം കൊള്ളണം. നമ്മുടെ കാഴ്ചപ്പാട് നമ്മുടെ സമൂഹത്തിന് പുറത്തുള്ള ഏതെങ്കിലും ശക്തികളുടെ കണ്ണിലൂടെ നോക്കി, നമ്മുടെ സ്വകീയമായ ഭരണക്രമത്തെയും ആധികാരികതയെയും, നമ്മുടെ സ്വന്തം നേതാക്കളെയും വിലയിടിച്ചു കാണിക്കുന്നത് ആത്മഹത്യയെക്കാൾ വളരെ താണ ദാസ്യമനോഭാവമാണെന്ന് ഓർക്കണം. നമ്മുടെ വളർച്ചയ്ക്ക് ഏറ്റവും വലിയ വിലങ്ങുതടി ഇത്തരം മനോഭാവമാണ്.

പരിശുദ്ധ ബാവാ തിരുമേനി അദ്ദേഹത്തിന്റെ യൗവ്വനാരംഭത്തിൽതന്നെ ആശ്രമജീവിതത്തിന്റെ നിഷ്ഠയിലേക്ക് പ്രവേശിച്ചയാളാണ്. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലെ സന്യാസ ജീവിതവും ഭാരതീയ പാരമ്പര്യത്തിലെ ചതുരാശ്രമങ്ങളിൽ ഒന്നായ സന്യാസവും തമ്മിൽ വളരെയേറെ സാമ്യങ്ങളുണ്ട്. ക്രൈസ്തവ-സഭാ പാരമ്പര്യങ്ങളിൽ സന്യാസത്തിന്റെ സംഘമാനം വളരെ അടിസ്ഥാനപരമാണ്. സന്യാസികൾ കൂട്ടമായി താമസിക്കുകയും ആദ്ധ്യാത്മികാഭ്യാസങ്ങൾ ഒരുമിച്ച് പരിശീലിക്കയും സംഘത്തെ തങ്ങളുടെ വീടും കുടുംബവുമായി സ്വീകരിച്ച് പ്രവർത്തിക്കയും ചെയ്യുന്ന സാമൂഹികമാനമാണിത്. എന്നാൽ മൂന്നാം നൂറ്റാണ്ടിൽ ഈജിപ്തിലെ മണലാരണ്യങ്ങളിലും മറ്റും ആരംഭിച്ച സന്യാസ പ്രസ്ഥാനം മിക്കവാറും ഏകാന്തവാസികളായ വ്യക്തികളുടെ ആത്മീയാന്വേഷണവും അതിനനുസരിച്ചുള്ള വൈയക്തികമായ ആത്മീയ സാധനകളുമായിരുന്നു. വളരെ വേഗത്തിൽത്തന്നെ സഭ ഇത്തരം സന്യാസിമാരുടെ ഒറ്റയാൻ പരിശ്രമങ്ങളെ നിരുത്സാഹപ്പെടുത്തുകയും, അവർ കൂട്ടമായി താമസിച്ച്, ഒരുമിച്ച് പ്രാർത്ഥിക്കുകയും ഒരുമിച്ച് ഭക്ഷണം കഴിക്കയും ഒരുമിച്ച് ജോലി ചെയ്യുകയും എല്ലാം ഒരുമിച്ച് പങ്കിടുകയും ചെയ്യണം എന്ന് നിഷ്കർഷിച്ചു. അത്രയധികം ആത്മീയ പക്വത ഉണ്ടെന്ന് തെളിയിച്ചവരെ സംഘാശ്രമത്തിന്റെ ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട്, ഏകാന്തവാസമോ പൂർണ്ണ മൗനമോ ഒക്കെ അനുഷ്ഠിക്കുവാൻ അനുവദിച്ചു. അപ്പോൾ ഒരളവിൽ രണ്ടു രീതികളും സഭയിൽ നിലനിർത്തപ്പെട്ടു. ഇപ്പോഴും ഈജിപ്തിലെ കോപ്റ്റിക് ഓർത്തഡോക്സ് സഭയിലും ഗ്രീസിലെ ആഫോസ് മലയിലും മറ്റുമുള്ള പ്രശസ്തങ്ങളായ സന്യാസ സംരംഭങ്ങളിൽ ഈ രണ്ടു രീതികളും നിലനിൽക്കുന്നു. എന്നാൽ ആത്യന്തികമായി വി. കുർബാനയിൽ ഒരുമിച്ചുകൂടി ദൈവത്തെ സ്തുതിക്കുന്ന സഭയുടെ, സാമൂഹികതയോടും ജനങ്ങളോടും പ്രതിബദ്ധതയുള്ളവരായിരിക്കണമെന്നും, തങ്ങൾക്കുണ്ടെന്ന് അവർ വിചാരിക്കുന്ന നന്മകളെ സാമൂഹ്യ ജീവിതത്തിൽ മറ്റുള്ളവരോടൊപ്പം കഴിയുമ്പോൾ പരീക്ഷിച്ച് തെളിയിക്കണമെന്നും സഭ വിവേകപൂർവ്വം തീരുമാനിച്ചു. സഭയുടെ ചരിത്രത്തിൽ താന്തോന്നികളായ ചില ഏകാന്തവാസികൾ, ഒരു നിയമത്തിനും വിധേയപ്പെടാതെ, ആത്മീയമായ അരാജകത്വം ജനങ്ങൾക്കിടയിൽ സൃഷ്ടിച്ച അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്.

**സമാധാനം ഭഞ്ജിക്കുന്നതിന് ജനങ്ങളെ തള്ളിവിടുന്ന ചില നേതാക്കൾക്കെങ്കിലും വാസ്തവം അറിയാം. പക്ഷെ നീതിയും നിയമവും ഇല്ലാതെ സ്വന്തം ഇഷ്ടപ്രകാരം സ്ഥാനമാനങ്ങൾ എടുത്തണിഞ്ഞ് വിരാജിക്കണമെങ്കിൽ വെള്ളം കലങ്ങിയിരിക്കണം എന്നും അവർക്ക് അറിയാം. ജനത്തിന്റെ അന്ധതയാണല്ലോ ദുരാഗ്രഹികളായ മതമേലദ്ധ്യക്ഷന്മാർക്ക് എന്നും വെളിച്ചമായിത്തീരുന്നത്.**



ഇൻഡ്യയിലെ ഋഷിമാരുടെ ലൗകിക പാരമ്പര്യവും ക്രിസ്തീയ തപോനിഷ്ഠയുടെ ആഴമായ തലങ്ങളും തമ്മിൽ സാധർമ്മ്യമുണ്ട്. ആഫോസ് മലയിൽ പ്രയോഗിച്ച് പ്രസിദ്ധമായ ഉൾശാന്തി (hessychia) വിദ്യയെന്ന ആത്മിക സാധനയും ഭാരതീയ യോഗാനുഭൂതിയും തമ്മിലുള്ള സമാനത ആരെയും ആകർഷിക്കുന്നതാണ്.

പരിശുദ്ധ ബാവാ തിരുമേനിയെപ്പോലെ, നോമ്പ്, ഉപവാസം, പ്രാർത്ഥന, കുമ്പിടിൽ, സൗമ്യത, ലാളിത്യം

ശേഷം 16-ാം പേജിൽ


എയ്ഞ്ചൽ അച്ചൻ (വൈദികനായിരുന്നപ്പോൾ)


മാത്യൂസ് റമ്പാച്ചൻ


മാത്യൂസ് മാർ കൂറീലോസ്


നിയുക്ത കാതോലിക്ക

മാത്യൂസ് മാർ കൂറീലോസ്, പ. ഔഗേൻ കാതോലിക്കാ ബാവാ, തോമാ മാർ ദീവന്നാസ്യോസ് ►




1953-ൽ മേല്പട്ട സ്ഥാനാഭിഷേകത്തിനു ശേഷം പിൻനിരയിൽ ഇടത്തു നിന്ന് രണ്ടാമത് മാത്യൂസ് മാർ കൂറിലോസ് ◄

12-ാം പേജിൽ നിന്നു തുടർച്ച....

ഔദാര്യം, അതിഥിപ്രിയം തുടങ്ങിയ പൗരസ്ത്യ ക്രിസ്തീയ തപോതത്വങ്ങളുടെ അനുഷ്ഠാനം സ്വന്തമാക്കിയ ഒരാൾക്ക് ഋഷി പ്രയുക്തങ്ങളായ ഭാരതീയ തപോസാധനകൾ ഒട്ടും അന്യമായി തോന്നുകയില്ല. യഥാർത്ഥത്തിൽ പരിശുദ്ധ ബാവാ തിരുമേനിയെ ഇൻഡ്യയിലെ ഹൈന്ദവ പാരമ്പര്യത്തിലുള്ള ആചാര്യന്മാർക്ക് പ്രിയങ്കരനാക്കിയത് മറ്റൊന്നുമല്ല. സ്ഫോടനാത്മകമായിത്തീർന്ന നിലയ്ക്കൽ പ്രശ്നത്തെ ശാന്തമാക്കിയത്, ക്രിസ്തീയവും ഹൈന്ദവുമായ ശാന്തി മന്ത്രങ്ങൾ സ്വാംശീകരിച്ച ബാവാ തിരുമേനിയാണെന്നുള്ളത് അർത്ഥഗർഭമാണ്. മതങ്ങൾ തമ്മിലുള്ള ക്രിയാത്മകമായ സംവാദം നടക്കണമെങ്കിൽ ഈ അനുഭവം നിയാമകമാണെന്ന് നാം ഓർത്തിരിക്കണം.

ഓർത്തഡോക്സ് സഭയുടെ ആരാധനാപരവും സാമൂഹികവുമായ ആത്മിയത യഥാർത്ഥത്തിൽ പുരാതന സന്യാസ പ്രസ്ഥാനത്തോട് കടപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണ് സന്യാസ പ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കണമെന്നും മെത്രാന്മാർ സന്യാസിമാരായിരിക്കണമെന്നും സഭ പിൽക്കാലത്ത് നിഷ്കർഷിച്ചു തുടങ്ങിയത്. സാമ്പത്തികവുമായ ചില ഘടകങ്ങളും ഇതിനു പുറകിലുണ്ട്. മേൽപ്പട്ടക്കാർ തലയിൽ ധരിച്ചിരിക്കുന്ന മസനപ്സാ യഥാർത്ഥത്തിൽ, മെത്രാന്റെ വേഷത്തിന്റെ ഭാഗമല്ലെന്നും സന്യാസിയുടെ ശിരോവസ്ത്രമാണെന്നും നമ്മുടെ ജനങ്ങളിൽ മിക്കവർക്കും അറിഞ്ഞുകൂടാ. മെത്രാന്മാർ സന്യാസിമാരാണെന്നുള്ള അടിസ്ഥാനസങ്കൽപ്പത്തിലാണ് അവർ അത് ധരിക്കുന്നത്. ഇപ്പോഴത്തെ സാഹചര്യത്തിൽ സന്യാസപ്രസ്ഥാനം ശക്തിപ്പെടുത്തുകയും ഉന്നതമായ ആത്മിക ജീവിതം നയിക്കുന്ന സന്യാസിമാരുണ്ടാവുകയും ചെയ്തെങ്കിൽ മാത്രമേ നമുക്ക് ശ്രേഷ്ഠരായ മെത്രാന്മാരെ ലഭിക്കയുള്ളു. ഇപ്പോൾ കാണുന്നതുപോലെ, അപഹാസ്യമായ രീതിയിൽ സ്വന്തം നോട്ടീസടിച്ചും വോട്ടു തെണ്ടിയും ലക്ഷങ്ങൾ ചെലവാക്കിയും മെത്രാന്മാരാകാൻ ഒരിക്കലും നല്ല സന്യാസിമാർ ശ്രമിക്കയില്ല. ഇങ്ങനെയുള്ള സ്ഥാനങ്ങൾ വെച്ചു നീട്ടിയാൽപ്പോലും അതിൽ നിന്ന് ഓടിയൊളിക്കുന്ന ശ്രേഷ്ഠ ഗുരുക്കന്മാരുടെ ചരിത്രം നമ്മുടെ കാലഘട്ടത്തിൽപ്പോലും സഭയിൽ ഉണ്ടായിട്ടുണ്ട്. പരിശുദ്ധ ബാവാ തിരുമേനിയും പഴയ കുലീനമായ സന്യാസശൈലിയനുസരിച്ച് നിസ്സംഗനും നിസ്വനുമായി ആശ്രമത്തിൽ ലളിതജീവിതം നയിച്ച് സഭയെ സേവിക്കണമെന്ന് മാത്രം ആഗ്രഹിച്ച ഒരു വൈദികനാണ്. സഭയാണ് അദ്ദേഹത്തെ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായിലൂടെ മേൽപ്പട്ടസ്ഥാനത്തേക്ക് നിർബന്ധിച്ചുകൊണ്ടുവന്നത്.

സന്യാസിയും സിംഹാസനവും തമ്മിൽ ചേരാൻ പ്രയാസമാണ്. സഭയുടെ ചരിത്രത്തിൽ ഉത്തമരായ പല സന്യാസിമാരെയും സഭ സിംഹാസനങ്ങളിൽ നിർബന്ധിച്ച് ഇരുത്തിയിട്ടുണ്ട്. സഭയുടെ ആവശ്യവും സമ്മർദ്ദവും പരിഗണിച്ച് അവരിൽ പലരും അങ്ങനെ ഇരുന്നിട്ടുണ്ട്. എങ്കിലും അവരുടെ ഉള്ളിൽ എന്നും തേങ്ങലാണ്. ലോകത്തെ ഉപേക്ഷിക്കുന്നവരെ ലൗകികതയിലേക്ക് പിടിച്ചുവലിക്കുന്ന രീതിയാണിത്. പക്ഷേ സഭയ്ക്ക് അങ്ങനെ മടിയുള്ളവരെയാണ് ആവശ്യം. ഞാൻ സിംഹാസനത്തിനു യോഗ്യനാണെന്നും എന്ത് തന്ത്രമുപയോഗിച്ചും അത് നേടണമെന്നും വിചാരിക്കുന്നവർ സഭയ്ക്ക് ആത്യന്തികമായ ദോഷം ചെയ്യും.

പരിശുദ്ധ ബാവാ തിരുമേനിയിലെ സന്യാസി മാർത്തോമ്മായുടെ സിംഹാസനത്തിലിരുന്നത് എന്നും ഉൾത്തേങ്ങലോടെയാണ്. ആ തേങ്ങൽ ആത്മാവിന്റെ മന്ത്രണമായി സഭയ്ക്ക് നന്മ വരുത്തും. കളങ്കമറ്റ സന്യാസ ജീവിത ശൈലിയുടെ നിദർശനമായി തിരുമേനി ജീവിച്ച് നമ്മെ അനുഗ്രഹിച്ചു. അദ്ദേഹത്തിന്റെ ശ്രേഷ്ഠമാതൃക നമുക്കെല്ലാം പ്രചോദനകരവും ആശ്വാസപ്രദവുമാണ്. ❖

**കവിത**

# മാർ തോമാ മാത്യൂസ് ദ്വിതീയൻ

**(മംഗള ഗാന രീതി)**



**ജെയിംസ് മാത്യു, ന്യൂയോർക്ക്**

നിതാന്ത വന്ദ്യ ശുദ്ധശ്രീ മാർ ബസേലിയോസ് ദ്വിതീയൻ ബാവാ
അനന്തകാലം ശോഭ പരത്തും ശുഭതാരകമായ് വാഴ്ക
അരശതാബ്ദം മലങ്കരസഭയെ പ്രഭയണിയിച്ച വിളക്കേ
ഒരുപോലൊന്നായ് നേരുന്നായിരമായിരമഭിവാദ്യങ്ങൾ

ശാസ്താംകോട്ട കായലുപോലും കരയുന്നോരീ സമയം
ഹൃത്തിൽ നിറയും ദുഖമമാർത്തീ തൊഴുകൈയോടെ നമിപ്പൂ
സകലർക്കും മാതൃക കാട്ടില മാത്യൂസ് മാർ കൂറീലോസ്
മലങ്കര മക്കൾ ഒരുമയോടങ്ങേ പാദാരവിന്ദം തൊഴുന്നു
(നിതാന്ത്യ)

ഓതറമണ്ണിൽ ദയറാ ജീവിത വേരുകൾ പാകിയ മുനിവര്യാ
പതറാതെന്നും സഭയെ നയിച്ച താപസനാകും ശ്രേഷ്ഠാ
അരുമയൊടെന്നും ശിഷ്യരെ പരിരക്ഷിച്ചൊരു താതാ
ഒരുവേളയിലും തളരരുതെന്നുരചെയ്തൊരു ധീരപിതാവേ

ശോഭിതമാമൊരു ദീപസമം പരിശോഭിച്ചോരു തിരുരൂപം
പ്രഭയോടെന്നും മിന്നിവിളങ്ങിയ സൂര്യസമമാം മുഖവും
പരിശോഭിതമായ് തീരട്ടെ തവതിരുനാമമതെന്നും
പകരൂതിരു ശോഭയതുമനുഗ്രഹവും മലങ്കര മക്കളിലെന്നും

വലിയ മനുഷ്യർക്കു മാത്രമേ പാവപ്പെട്ടവരുടെ മുറിവുകൾ കെട്ടാൻ ഇങ്ങനെ താണിറങ്ങാനാവൂ എന്നു ലോക ചരിത്രം പഠിപ്പിക്കുന്നു. ശ്രീയേശു ക്രിസ്തുവും, ശ്രീബുദ്ധനും, മഹാത്മാഗാന്ധിയും, മദർതെരേസയും എല്ലാം സ്വർഗ്ഗോന്മുഖനായി യാത്ര ചെയ്യുന്ന പ. ബാവായുടെ മാർഗ്ഗദർശികളായിരുന്നല്ലോ.



ലേഖനം

# ഒരു മഹാചാര്യന്റെ മഹാമനസ്സ്

കെ. വി. മാമ്മൻ

കാലം ചെയ്ത പ. മാർത്തോമ്മാ മാത്യൂസ് രണ്ടാമനുമായുള്ള എന്റെ പരിചയം ആരംഭിക്കുന്നത് 1942കളിൽ അദ്ദേഹം ഓതറ അച്ചനായിരിക്കേ പത്തനംതിട്ട മാക്കാംകുന്നു പള്ളിയിൽ താമസിച്ചു കൊണ്ടു ബേസിൽ ദയറായിൽ ദൈവശാസ്ത്രപഠനം നടത്തുകയും മാക്കാംകുന്നു സെന്റ് സ്റ്റീഫൻസ് പള്ളിയിലെ ഞങ്ങളുടെ വികാരിയും മല്പാനുമായിരുന്നു തെങ്ങുംതറയിൽ ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പയുടെ കീഴിൽ സുറിയാനി പഠിക്കുകയും ചെയ്യുമ്പോഴാണ്. അന്ന് ഞാനൊരു സൺഡേസ്ക്കൂൾ വിദ്യാർത്ഥി മാത്രം. കഴിഞ്ഞ ആറു ദശാബ്ദത്തിനിടയിൽ എതാണ്ടു കോട്ടയംകാരനായി മാറിയ എനിക്കു പ. ബാവായുമായി വളരെ അടുത്തിടപെടാൻ ഒട്ടധികം സന്ദർഭങ്ങൾ ലഭിച്ചിട്ടുമുണ്ട്. ബവായെപ്പറ്റിയുള്ള മധുര സ്മരണകൾ മരണം കാണാതെ നിലകൊള്ളുന്നു. തിരമാലകൾ കണക്കെ നിലയ്ക്കാതെ മനസ്സിൽ അലയടിച്ചുകൊണ്ടിരിക്കുന്ന അവയിൽ ഒന്നുമാത്രം മലങ്കരസഭാ പത്രാധിപരായ ഫാ. ഇടയാടിയുടെ നിർദ്ദേശാനുസരണം ചുരുക്കിപ്പറയട്ടെ.

1997 നവംബർ 26 ബുധൻ. സമയം സന്ധ്യ കഴിഞ്ഞു. രംഗം ദേവലോകം അരമന. എന്റെ ബഹുമാന്യ സ്നേഹിതനും സഹപ്രവർത്തകനും അയൽവാസിയും പ്രശസ്തഗ്രന്ഥകർത്താവുമായ എം. കുര്യനും ഞാനും ഒന്നിച്ചാണു ബാവായെ സന്ദർശിക്കാൻ എത്തിയത്. എം. കുര്യൻ രചിച്ച "വിശ്വസഭാ വേദിയിലെ വിശ്രുത നായികയായ സാറാ ചാക്കോ" എന്ന അതിമനോഹരമായ ജീവചരിത്രം പ്രകാശനം ചെയ്യണമെന്നഭ്യർത്ഥിക്കാനാണു ഞങ്ങൾ ചെന്നത്. സഭകളുടെ ലോക കൗൺസിൽ സെക്രട്ടറി ഡോ. കോൺ റാഡ് റെയ്സർ അക്കൊല്ലം ഡിസംബറിൽ ദേവലോകത്തുവന്നു പ. ബാവായെ സന്ദർശിക്കുമ്പോൾ സഭക

ളുടെ ലോക കൗൺസിലിന്റെ മുൻ പ്രസിഡന്റായ സാറാ ചാക്കോയുടെ ജീവചരിത്രം പ്രകാശനം ചെയ്യുന്നതു വളരെ പ്രസക്തമാണല്ലോ എന്നും ഞങ്ങൾ ചിന്തിച്ചിരുന്നു.

ഞങ്ങൾ പ. ബാവായെ സന്ദർശിക്കുന്നതിനു മുമ്പ് അവിടെ എം. ഡി. കൊമേഴ്സ്യൽ സെന്ററിന്റെ വാടകപ്പിരിവ് സംബന്ധിച്ച ക്രമക്കേടുകളെപ്പറ്റി ബന്ധപ്പെട്ടവരുടെ ചൂടുപിടിച്ച ഒരു ചർച്ച നടന്നിരുന്നു. ചർച്ചയിൽ അന്നത്തെ സഭാ സെക്രട്ടറി എ. കെ. തോമസ്, ട്രസ്റ്റി പി. സി. ഏബ്രഹാം സി. എൻ. ജോർജ്, ഫാ. കെ. വി. ഗീവറുഗീസ്, കെ. സി. മാത്യു, മുതലായവർ പങ്കെടുത്തിരുന്നു. ദീർഘനേരം ചർച്ച നടത്തിയിട്ടും ഫലമുണ്ടായില്ല. ചർച്ച ഒന്നു നിർത്തിവച്ചു. ബാവാ തിരുമേനി അല്പം അസ്വസ്ഥനായിരിക്കുമ്പോഴാണു ഞങ്ങൾ ചെന്നു കൈമുത്തിയത്. പുസ്തക പ്രകാശനക്കാര്യം ഞങ്ങൾ ശാന്തമായി അറിയിച്ചപ്പോൾ "നിങ്ങൾ പറയുമ്പോഴൊക്കെ പുസ്തകം പ്രകാശനം ചെയ്യാൻ ഞാൻ നിങ്ങളുടെ പാവയോ മറ്റോ ആണോ?" എന്നു ബാവാ കോപത്തോടെ ചോദിച്ചു.

വർഷങ്ങളായി ബാവായുടെ വറ്റാത്ത സ്നേഹം അനുഭവിച്ചറിഞ്ഞുകൊണ്ടിരുന്ന ഞങ്ങൾ അല്പം നിരാശരായി മടങ്ങി. സദാ പുഞ്ചിരിപൊഴിക്കുന്ന ബാവായുടെ നിഘണ്ടുവിൽ 'കോപം' എന്നൊരു വാക്കില്ലാതിരിക്കെ ഇങ്ങനെ സംഭവിക്കാനുള്ളതിന്റെ കാരണം ദേവലോകത്തെ കുഴപ്പം പിടിച്ച മീറ്റിംഗ് ജനിപ്പിച്ച വിഷപ്പുകയാണെന്നു ഞങ്ങൾ മടങ്ങും മുൻപേ തിരിച്ചറിഞ്ഞു. മോശമായ അന്തരീക്ഷത്തിൽ ബാവായെ കണ്ടതും ബുദ്ധി മോശമായിപ്പോയെന്നു ഞങ്ങൾ മനസ്സിലാക്കി. രാത്രി എട്ടിനു വീട്ടിൽ തിരിച്ചെത്തിയപ്പോഴും ബാവായുടെ പരുക്കൻ വാക്കുകൾ മനസ്സിൽ തറച്ചു നിന്നു.

രാത്രി സമയം 9.30 ടെലിഫോൺ മണി മുഴങ്ങി. "മാമ്മച്ചനല്ലേ"? "അതേ" എന്നു ഞാൻ മറുപടി പറഞ്ഞു "ഇതു കാതോലിക്കാ ബാവായാണ്. മാമ്മച്ചനും കുര്യച്ചനും വന്നു എന്നെ കണ്ടപ്പോൾ ഞാൻ അല്പം പരുഷമായി സംസാരിച്ചുപോയി. പ്രത്യേക സാഹചര്യത്തിൽ വന്നു പോയതാണ്. ഒന്നും തോന്നരുത്."

പ. ബാവായുടെ ക്ഷമാപണരൂപേണയുള്ള വാക്കുകൾ കേട്ടു ഞാൻ തരിച്ചുപോയി. ചന്ദ്രനെപ്പോലെ ശോഭിക്കുന്ന ബാവായെപ്പറ്റിയുള്ള എന്റെ മതിപ്പ് വീണ്ടും ചന്ദ്ര മണ്ഡലം വരെ ഉയർന്നു. ഒരു ചെറിയ മനുഷ്യനായ ഞാൻ ഒരു വലിയ മനസ്സിന്റെ മഹത്വം നേരിട്ടു കേട്ടു. മഹാ വ്യക്തികളെ മനസ്സിലാക്കാൻ നൂറു പുസ്തകങ്ങൾ വായിക്കുന്നതിനേക്കാൾ ഭേദം ഇതുപോലെയുള്ള ഒരു ക്ഷമാപണം പോരെ?

വലിയ മനുഷ്യർക്കു മാത്രമേ പാവപ്പെട്ടവരുടെ മുറിവുകൾ കെട്ടാൻ ഇങ്ങനെ താണിറങ്ങാനാവൂ എന്നു ലോക ചരിത്രം പഠിപ്പിക്കുന്നു. ശ്രീയേശു ക്രിസ്തുവും, ശ്രീബുദ്ധനും, മഹാത്മാഗാന്ധിയും, മദർതെരേസയും എല്ലാം സ്വർഗ്ഗോന്മുഖനായി യാത്ര ചെയ്യുന്ന പ. ബാവായുടെ മാർഗ്ഗദർശികളായിരുന്നല്ലോ എന്ന ചിന്ത എന്നെ കൂടുതൽ സന്തുഷ്ടനാക്കി. ❖

മലങ്കര സഭാ മാസിക

ചരിത്ര ലേഖനങ്ങൾ.....



പുസ്തകം 7, 1953 മെയ്, ലക്കം 7



# ഒരു മേല്പട്ട സ്ഥാനാഭിഷേകം

*(1953 മെയ് 15-ാം തീയതി കോട്ടയം മാർ ഏലിയായിൽ വച്ച് **പ. ഗീവർഗീസ് ദ്വിതീയൻ ബാവാ** നടത്തിയ സ്ഥാനാഭിഷേകവും പ്രസംഗവും)*

സ്ഥാനാഭിഷേകാനന്തരം ബാവാ തിരുമനസ്സുകൊണ്ടു ചെയ്ത പ്രസംഗം താഴെ കാണുന്ന പ്രകാരം സംഗ്രഹിക്കാം.

"നമ്മുടെ കർത്താവ് തന്റെ ദാസരെ തന്റെ ജോലിക്കായി തെരഞ്ഞെടുക്കുകയും പട്ടം കെട്ടുകയും ചെയ്തു. അഹറോൻ എന്ന പോലെ വിലക്കപ്പെടുന്നവർക്കല്ലാതെ ഈ പദവി കിട്ടുന്നതല്ല. ദൈവം വിളിയ്ക്കുന്നവനെ താൻ തന്റെ ശക്തികൊണ്ടും ആത്മാവുകൊണ്ടും ബലം ധരിപ്പിക്കുന്നു. അറിവില്ലാത്തവരും സാധുക്കളുമായ പന്ത്രണ്ടുപേരെ താൻ തെരഞ്ഞെടുത്തു. താൻ അവരിൽ പ്രവർത്തിച്ചപ്പോൾ അവർ മഹാന്മാരും ജ്ഞാനികളുമായിത്തീർന്നു. അപ്പോസ്തോലന്മാർ കർത്താവിന്റെ സ്വർഗ്ഗാരോഹണ ശേഷം എഴുതിയിട്ടുള്ളതും ശ്ലീഹന്മാരുടെ ദിദാസ്ക്കാലിയാ എന്നറിയപ്പെടുന്നതുമായ പുസ്തകത്തിൽ ഇപ്രകാരം കാണുന്നു." ഞങ്ങളേക്കാൾ യോഗ്യത ഉള്ളവർ ഉണ്ടായിരുന്നു എങ്കിലും ഞങ്ങളെ തെരഞ്ഞെടുക്കുന്നതിനാണു കർത്താവിനു തിരുവിഷ്ടമുണ്ടായത്. ഇപ്രകാരം അവിടുന്നു പ്രവർത്തിച്ചു. ആചാര്യത്വം മഹിമയേറിയതും രാജത്വത്തെക്കാൾ ഉന്നതവുമാണ്. "മൽക്കൂസോ ശാലീത്തോ ബറഓ, കൊഹനൂസോ ബറഓ ഉബശ്മായോ- രാജത്വം ഭൂമയിൽ മാത്രം അധികാരം ചെയ്യുന്നു. ആചാര്യത്വം ഭൂമിയിലും സ്വർഗ്ഗത്തിലും അധികാരം ചെയ്യുന്നു." "നിങ്ങൾ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും, നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും" എന്നു കർത്താവു കല്പിച്ചിരിക്കുന്നു. അതിനാൽ ആചാര്യന്മാർ സ്വർഗ്ഗത്തിലും ഭൂമിയിലും അധികാരമുള്ളവരാണ്. അവർ ദൈവതിരുഹിതത്തിനുവേണ്ടി തങ്ങളെ മുഴുവനായി സമർപ്പിച്ചിരിക്കണം. പ്രധാനാചാര്യന്മാർ കൂടുതലായ അധികാരവും പദവിയും ഉള്ളവരാണ്. അവർ ശരിക്കു പ്രവർത്തിച്ചാൽ വലിയ കൂലി കിട്ടും. അല്ലെങ്കിൽ വലിയ ശിക്ഷാവിധിക്കർഹരാകും. നിങ്ങളെല്ലാവരും ഈ വൈദിക മേലദ്ധ്യക്ഷന്മാരെ അനുസരിച്ചും ആദരിച്ചും യോജിച്ചു മുമ്പോട്ടു പോകണം. അപ്രകാരം അവരും പരസ്പരം സഹകരിച്ചും യോജിച്ചും ഭിന്നത കൂടാതെ മുമ്പോട്ടു പോകുമെന്നു നാം ആശിക്കുന്നു. "നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കുന്നതിനാൽ എന്റെ ശിഷ്യന്മാർ എന്ന് എല്ലാവരും അറിയും". ദൈവദ്യത്യന്മാർ എന്നു കരുതി ഈ പ്രധാനാചാര്യന്മാരെ എല്ലാവരും ബഹുമാനിക്കയും ഇവരുടെ കൈമുത്തി അനുഗ്രഹം പ്രാപിച്ചു പോകയും ചെയ്യണം".

അനന്തരം വി. കുദാശയിൽ സംബന്ധിച്ചിരുന്ന ജനക്കൂട്ടത്തെ പന്തലിന്റെ അഞ്ചു ഭാഗങ്ങളിലായി നിന്നു അഭിനവ എപ്പിസ്ക്കോപ്പമാർ കൈമുത്തിച്ചു.

രണ്ടു ലക്ഷത്തോളം ജനങ്ങൾ ഈ ദിവ്യശുശ്രൂഷയിൽ സംബന്ധിക്കുകയുണ്ടായി. സ്ഥാനാഭിഷേകപന്തലും എം.ഡി. സെമിനാരി കോമ്പൗണ്ടും പരിസരങ്ങളും ജനക്കൂട്ടത്താൽ നിറഞ്ഞിരുന്നു. ശുശ്രൂഷ എല്ലാവർക്കും സുശ്രാവ്യമായിരിക്കത്തക്കവണ്ണം ഉച്ചഭാഷണി ഘടിപ്പിച്ചിരുന്നു. ശ്രീ ഇ. ജോൺ ഫീലിപ്പോസിന്റെ നേതൃത്വത്തിൽ സംഘടിപ്പിക്കപ്പെട്ടതും വനിതാ വാളന്റിയറന്മാർ ഉൾപ്പെട്ടതുമായ മുന്നൂറിൽ പരം വരുന്ന സന്നദ്ധ സംഘാംഗങ്ങൾ എത്രയും ഭംഗിയായി ക്രമപരിപാലനം നിർവഹിച്ചിരുന്നു എന്ന വസ്തുത പ്രത്യേകം പ്രസ്താവയോഗ്യമത്രെ. ഒരു നല്ല സംഖ്യ കാണിക്കയായി ലഭിക്കയുണ്ടായി. കാണിക്ക മുതലായ ഇനങ്ങളിൽ വരവുള്ള സംഖ്യ ചെലവുകഴിഞ്ഞു ബാക്കിയുള്ളതു തിയോളജിക്കൽ സെമിനാരിക്കും കാതോലിക്കേറ്റ് അരമന ചെലവുകൾക്കുമായി വിനിയോഗിക്കുന്നതായിരിക്കും.



കുറഞ്ഞത് 21 ദിവസം എങ്കിലും നോമ്പ് അനുഷ്ടിക്കാതെ ഒരു പട്ടം കൊടയും അദ്ദേഹം നടത്തിയിട്ടില്ല. പട്ടം കൊടയിൽ പരിശുദ്ധാത്മ ആവാസ പ്രാർത്ഥന നടത്തുമ്പോൾ മുഖം ചുവന്നു വരുകയും ഒരു പ്രത്യേക തേജസ്സ് കൊണ്ട് അദ്ദേഹത്തിന്റെ മുഖവും ശരീരവും വി. ത്രോണോസും മൂടുന്നത് മദ്ബഹായിൽ നില്ക്കുന്ന അനേകർ കണ്ട് അതിശയിച്ചിട്ടുണ്ട്.

# ആ മഹദ് ജീവിതത്തോടൊപ്പം

വെരി. റവ. ജേക്കബ് ജോൺസ് കോർ – എപ്പിസ്കോപ്പ

സമാനതകൾ ഇല്ലാത്ത വ്യക്തിയായിരുന്നു പ. ബാവാ. കർമ്മേൽ മല പോലെയുള്ള ഉയരം, പത്തരമാറ്റുള്ള തങ്ക കട്ടിയുടെ നിറം, അനുപമ സുന്ദരമായ മുഖം, നീണ്ട നാസിക, വെള്ളി കമ്പിപോലെ വെണ്മ നിറഞ്ഞ താടി മീശ, നീണ്ടു നിവർന്ന് സാവധാനത്തിലുള്ള നടത്തം, ഇടി മുഴക്കം പോലെയുള്ള ശബ്ദം. അംശ വസ്ത്രങ്ങൾ ധരിച്ചു നില്ക്കുന്ന പ. ബാവായെ ആരും ഒന്ന് നോക്കി പോകും. ആ തേജസ്-ദൈവ സന്നിധിയിൽ തന്റെ ഭക്തരെ ചുറ്റി നില്ക്കുന്ന ആ ദിവ്യ പ്രഭ.

ദൈവാശ്രയം, സത്യം, വിനയം, കൃത്യനിഷ്ഠ, സ്നേഹം, സമുദായ സൗഹാർദ്ദം, ധൈര്യം, ആജ്ഞാ ശക്തി, ലളിത ജീവിതം, ശുചിത്വം എന്നിവ തിരുമേനിയുടെ പ്രത്യേകതകളായിരുന്നു.

ഏത് പ്രയാസ ഘട്ടത്തിലും ദൈവം തന്നെ വഴി നടത്തും എന്ന ചിന്ത തിരുമേനിയിൽ എപ്പോഴും ഉണ്ടായിരുന്നു. പരാജയം ഉണ്ടാകുമ്പോൾ നോമ്പിന്റെയും ഉപവാസത്തിന്റെയും കാഠിന്യം കൂട്ടുകയും കൂടുതൽ സമയം പ്രാർത്ഥനയ്ക്കായി ചില വിടുകയും ചെയ്യുമായിരുന്നു. അങ്ങനെയുള്ള സമയങ്ങളിൽ എന്നും വി. കുർബ്ബാന അർപ്പിക്കുമായിരുന്നു. ഇപ്പോൾ മനസ്സിന് നല്ല ആശ്വാസം തോന്നുന്നു എന്ന് വി. കുർബാന കഴിയുമ്പോൾ പറയുമായിരുന്നു.

സഭ ഒരിക്കലും വിഭജിച്ച് പിരിയരുത് എന്ന നിലപാടായിരുന്നു തിരുമേനിയുടേത്.

തന്റെ മനസാക്ഷിക്ക് ശരി എന്ന് തോന്നുന്ന കാര്യങ്ങൾ ദൈവ സന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുമായിരുന്നു. ഒരു കാര്യം ഉത്തമ ബോധ്യം ആയാൽ എത്ര വലിയ എതിർപ്പ് ആരിൽ നിന്ന് വന്നാലും ആ കാര്യം അദ്ദേഹം ചെയ്യുമായിരുന്നു.

വളരെ ഭക്തിയോടുകൂടിയ ആരാധന ആയിരുന്നു തിരുമനസ്സിന്റേത്. ആ സമയത്ത് അദ്ദേഹം ദൈവ സന്നിധിയിലേക്ക് പറന്ന് ഉയരുമായിരുന്നു. മെത്രാപ്പോലീത്താമാരെ വാഴിക്കുന്ന സന്ദർഭങ്ങളിൽ 40 ദിവസം അദ്ദേഹം ഉപവസിച്ച് നോമ്പ് അനുഷ്ഠിക്കുക പതിവായിരുന്നു. രോഗിയായിട്ടും 2005-ലെ എപ്പിസ്ക്കോപ്പ വാഴ്ചയ്ക്കും തിരുമേനി 40 ദിവസം നോമ്പ് നോറ്റു. കുറഞ്ഞത് 21 ദിവസം എങ്കിലും നോമ്പ് അനുഷ്ടിക്കാതെ ഒരു പട്ടം കൊടയും അദ്ദേഹം നടത്തിയിട്ടില്ല. പട്ടം കൊടയിൽ പരിശുദ്ധാത്മ ആവാസ പ്രാർത്ഥന നടത്തുമ്പോൾ മുഖം ചുവന്നു വരുകയും ഒരു പ്രത്യേക തേജസ്സ് കൊണ്ട് അദ്ദേഹത്തിന്റെ മുഖവും ശരീരവും വി. ത്രോണോസും മൂടുന്നത് മദ്ബഹായിൽ നില്ക്കുന്ന അനേകർ കണ്ട് അതിശയിച്ചിട്ടുണ്ട്.

ഒരിക്കൽ ഒരു പള്ളി കൂദാശയുടെ ഒന്നാം ക്രമം തുടങ്ങിയപ്പോൾ തന്നെ രാത്രി 8 മണിയായി. കൂടെയുള്ളവരുടെ നിർബന്ധത്തിന് വഴങ്ങി കുറെ ഭാഗം വെട്ടി ചുരുക്കേണ്ടതായി വന്നു. ശുശ്രൂഷ കഴിഞ്ഞു എല്ലാവരും കിടക്കുവാൻ പോയപ്പോൾ എന്നെ

വിളിച്ചുകൊണ്ട് വി. മദ്ബഹായിൽ പോയി വീണ്ടും ക്രമത്തിലെ ശുശ്രൂഷകൾ തിരുമേനി രണ്ടാമത് നടത്തി (കല്ലിടീൽ ക്രമം ഒഴിച്ച്). ഒരിക്കൽ തൃശൂരിൽ ഒരു മീറ്റിങ്ങ് കഴിഞ്ഞ് വരുമ്പോൾ കാർ കേടായി രാത്രി 10 മണി കഴിഞ്ഞു. നല്ല മഴയും ഇരുട്ടും. വിശക്കുന്നു, വല്ലതും കിട്ടുമോ എന്ന് നോക്കാൻ എന്നോടു പറഞ്ഞു. വിജനമായ സ്ഥലത്ത് എന്തു കിട്ടാൻ. ഉരുട്ടുന്ന ചെറിയ വണ്ടിയിൽ കപ്പലണ്ടിയുമായി വന്ന ഒരാളോടു ഞാൻ കുറച്ച് കപ്പലണ്ടി വാങ്ങി അത് തിരുമേനി കഴിച്ച് കുറച്ച് വെള്ളവും കുടിച്ചു ഉടനെ പറഞ്ഞു ശയന നമസ്ക്കാരം നടത്താം, നാളെ വി. കുർബാന ഉണ്ടല്ലോ എന്ന്. അപ്പോൾ സമയം 11.30. വി. കുർബാനയ്ക്ക് കുറഞ്ഞത് 6 മണിക്കൂറെങ്കിലും ഉപവാസം വേണം എന്ന നിഷ്ഠ തിരുമേനി തെറ്റിച്ചില്ല, പിറ്റെ ദിവസം പറക്കോടു പള്ളിയിൽ വി. കുർബാനയും അർപ്പിച്ചു.

ഹൃദയ ശസ്ത്രക്രിയ കഴിഞ്ഞ് ജനുവരിയിലെ കൊടും തണുപ്പിൽ അമേരിക്കയിൽ താമസിക്കുമ്പോഴും ഒരു പ്രാർത്ഥനയും അദ്ദേഹം മുടക്കിയില്ല, തിരുമേനി കട്ടിലിലും ഞാൻ ആ മുറിയിൽ നിലത്തുമാണ് കിടക്കുക. കൃത്യം 4.30-ന് തന്നെ തിരുമേനി പ്രാർത്ഥിക്കാൻ വെളുപ്പിന് എഴുന്നേൽക്കും. ഞങ്ങൾ രണ്ടുപേരും മാത്രം ഉണ്ടായിരിക്കെ വലിയ ഓപ്പറേഷൻ കഴിഞ്ഞ് ആലസ്യ വിധേയനായി ഇരുന്നിട്ടും ചുവന്ന ളോഹയും, പുറം കുപ്പായവും ധരിച്ചല്ലാതെ തിരുമേനി നമസ്ക്കരിക്കുകയില്ലായിരുന്നു. ഓപ്പറേഷൻ സമയത്ത് എന്നോടു പറഞ്ഞു അച്ചാ, ഒരു പക്ഷെ ഞാൻ മരിച്ചു പോയാൽ കുഴിയിൽ വെക്കുന്നതുവരെ ഞാൻ നടത്തി കൊണ്ടിരുന്ന പ്രാർത്ഥനകളും, രഹസ്യ പ്രാർത്ഥനകളും അച്ചൻ മുടങ്ങാതെ നടത്തണം. 2006 ജനുവരി 28-ന് ആ മൃതശരീരം ശാസ്താംകോട്ട ഹോറബ് ആശ്രമത്തിലെ കല്ലറയിൽ വെക്കുന്നതുവരെ ആ വാക്കു പാലിക്കുവാൻ തിരുമേനിയോടു കൂടെ നിന്ന ഞങ്ങൾക്ക് കഴിഞ്ഞു എന്ന് അഭിമാനത്തോടെ ഓർക്കുന്നു.

തിരുമേനിയുടെ പ്രാർത്ഥനയിൽ അനേകം അത്ഭുതങ്ങൾ ഉണ്ടായിട്ടുണ്ട്. പ്രത്യേകിച്ച് മക്കളില്ലാത്ത അനേക ദമ്പതികൾക്ക് അദ്ദേഹത്തിന്റെ പ്രാർത്ഥനയിൽ ദൈവം കുഞ്ഞുങ്ങളെ കൊടുത്തിട്ടുണ്ട്.

തിരുമേനിയോടു ഞാൻ 4 ചോദ്യങ്ങൾ ചോദിച്ചു.

*1. ഇതുവരെ കൊതി തീരാത്തത് എന്താണ്?*

ഉത്തരം: വി. കുർബാന അർപ്പിച്ച് കൊതി തീർന്നിട്ടില്ല.

*2. തിരുമേനിയുടെ ആഗ്രഹം?*

ഉത്തരം: കേസ് അവസാനിച്ച് സഭ ഒന്നാകണം

*3. ഏറ്റവും സങ്കടം ഉള്ള കാര്യം*

ഉത്തരം: ഭ്രൂണഹത്യ അഥവാ ഗർഭം അലസിപ്പിക്കൽ, ദൈവം തരുന്ന കുഞ്ഞിനെ മനുഷ്യൻ കൊല്ലുകയല്ലെ, അത് കൊലപാതകം അല്ലേ?.

*4. ഏറ്റവും സന്തോഷം ഉണ്ടായ സന്ദർഭം?*

മുൻഗാമി ജീവിച്ചിരിക്കുമ്പോൾ തന്നെ പിൻഗാമി ഉണ്ടായ ആ ധന്യ നിമിഷം. ❖

ലേഖനം

# ഓർത്തഡോക്സ് സഭയെ വിശ്വാസ തീഷ്ണതയിൽ നയിച്ച പിതാവ്

**ജോൺ വർഗീസ് മോളേത്ത്, അടൂർ**

സത്യത്തിനും നീതിക്കും വേണ്ടി അചഞ്ചലമായി പോരാടി സഭയ്ക്കു സുധീരനേതൃത്വം നൽകി 53 വർഷക്കാലം സഭയെ നയിച്ച മഹാപുരോഹിതനായിരുന്നു കാലം ചെയ്ത ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവ. വലിയ തിരുമേനിയുടെ സാരഥ്യത്തിൽ ഓർത്തഡോക്സ് സഭ എല്ലാ രംഗത്തും ശ്രദ്ധേയമായ ഒട്ടേറെ ചുവടുവെയ്പുകൾ നടത്തി. വിനയത്തിലൂടെയും വിശുദ്ധിയിലൂടെയും തപോനിഷ്ഠയിലൂടെയുള്ള തിരുമേനിയുടെ ജീവിതം എക്കാലവും വാഴ്ത്തപ്പെടും.

പരിശുദ്ധ പിതാവിന്റെ കുർബാനയും വിശുദ്ധ ആരാധനയും വിശ്വാസികൾക്കു അവിശ്വസനീയമായ ഒരു ആത്മീയാനുഭവമായിരുന്നു.

സഭയെ വിശ്വാസ തീക്ഷ്ണതയിൽ നയിച്ച പിതാവ് ലോക ക്രിസ്ത്യൻ സമൂഹത്തിലെ ഏറ്റവും പ്രായമേറിയ ആത്മീയ നേതാക്കളിലൊരാളായിരുന്നു. നിരവധി ആശ്രമങ്ങളും, കോൺവെന്റുകളും, വിദ്യാഭ്യാസ സ്ഥാപനങ്ങളും പ. ബാവാ സ്ഥാപിച്ചിട്ടുണ്ട്. ആത്മീയ മേഖലകളിലെന്നപോലെ തന്നെ സാമൂഹിക സാംസ്ക്കാരിക രംഗത്ത് തിരമേനി നിറഞ്ഞു നിന്നു.

വിദ്യാർത്ഥി പ്രസ്ഥാനം, യുവജന പ്രസ്ഥാനം എന്നിവയുടെ പിന്നിലെ ജീവ ചൈതന്യമായി നിറഞ്ഞു നിന്ന പ. ബാവ എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ശ്രേഷ്ഠനായ വക്താവും നിറചൈതന്യവുമായി നിലകൊണ്ടു. സഭാ ഐക്യ പ്രവർത്തനങ്ങൾക്ക് പ. ബാവ ശ്രേഷ്ഠമായ നേതൃത്വം നൽകിയിട്ടുള്ളത് മറക്കത്തക്കതല്ല. നിലയ്ക്കൽ പ്രശ്നം രമ്യമായി പരിഹരിക്കുന്നതിൽ ബാവാ തിരുമേനി സ്തുത്യർഹമായ സേവനം ചെയ്തു.

പ. ബാവായുടെ ദേഹവിയോഗത്തിൽ അഗാധമായ ദുഃഖം രേഖപ്പെടുത്തുകയും ആ നിത്യ സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുകയും ചെയ്യുന്നു. ❖

ലേഖനം

# പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ പ്രസന്നദീപ്തമായ ജീവിതം

ഫാ. കെ. സഖറിയ (ദേവലോകം അരമന മാനേജർ)



**തിരുമേനിയുമായുള്ള അവസാന നാളുകളിൽ എനിക്ക് മനസിലാക്കുവാൻ കഴിഞ്ഞത് വളരെ എളിമയാർന്ന ഒരു ജീവിതമാണ് അദ്ദേഹത്തിന് ഉണ്ടായിരുന്നത് എന്നാണ്. ഇന്ന ആഹാരം വേണമെന്നോ ഇന്ന കാര്യങ്ങൾ വേണമെന്നോ തിരുമേനി ഒരിയ്ക്കലും ശഠിച്ചിട്ടില്ല. അനാർഭാടമായ ഒരു ജീവിതമായിരുന്നു പിതാവിന്റേത്. ദേവലോകം കുറച്ചുകൂടി ആർഭാടമാക്കണമെന്ന് പലപ്പോഴും ആഗ്രഹിച്ചിരുന്നു.**

എന്റെ ജീവിതത്തിൽ തിരുമേനിയുമായുള്ള പരിചയത്തിന് 1976-ലാണ് തുടക്കം. ഞാൻ ചെങ്ങമനാട് ദയറായിൽ അംഗമായി ചേർന്ന കാലം മുതൽ തിരുമേനിയുമായി അടുത്തിടപഴുകുവാൻ സാധിച്ചിരുന്നു. തിരുമേനിയുടെ അന്ത്യ നിമിഷത്തിലും കൂടെ നില്ക്കുവാൻ സാധിച്ചു. ഏത് പ്രതിസന്ധി ഘട്ടത്തിലും തിരുമേനിക്ക് പ്രസന്നദീപ്തമായ ഒരു മുഖമാണുണ്ടായിരുന്നത്. തിരുമേനിയുടെ ജീവിത ശൈലിയിൽ എപ്പോഴും പ്രാർത്ഥനയുടെ ദിവ്യപരിവേഷമുണ്ടായിരുന്നു.

രണ്ട് കാര്യത്തിൽ എപ്പോഴും തിരുമേനിക്ക് ദാരിദ്ര്യാവസ്ഥയായിരുന്നു. ഒന്ന്, എത്ര പ്രാർത്ഥിച്ചാലും മതിവരികയില്ല; വെളുപ്പിന് 4.50-ന് ഉള്ള ചാപ്പലിലെ നമസ്ക്കാരങ്ങളെല്ലാം കഴിഞ്ഞ് പാമ്പാക്കുടയിലെ രഹസ്യ പ്രാർത്ഥനയും ചൊല്ലിക്കഴിഞ്ഞ് പഴയനിയമത്തിൽ നിന്നും സങ്കീർത്തനത്തിൽ നിന്നും പുതിയ നിയമത്തിൽ നിന്നുമായി 3 അദ്ധ്യായങ്ങൾ വീതം വായിക്കുമായിരുന്നു. കണ്ണിന് കാഴ്ച കുറഞ്ഞപ്പോൾ ശെമ്മാശന്മാർ വായിച്ചു കേൾപ്പിക്കുകയായിരുന്നു പതിവ്. യാത്രയിലായിരുന്നാലും പ്രാർത്ഥന നിർബന്ധമായിരുന്നു. കർത്താവ് ഗിരിപ്രഭാഷണത്തിൽ പറഞ്ഞിരിക്കുന്നതുപോലെ "ആത്മാവിൽ ദരിദ്രരായിരിക്കുന്നവർ ഭാഗ്യവാന്മാർ. സ്വർഗരാജ്യം അവർക്കുള്ളത്".

രണ്ടാമത്തെ ദാരിദ്ര്യം എത്ര സ്ഥാപനങ്ങളുണ്ടായാലും വീണ്ടും വീണ്ടും വേണമെന്നുള്ള ആഗ്രഹം. അതിന്റെ പേരിൽ തിരുമേനി കുറെ പഴിയും കേൾക്കേണ്ടി വന്നിട്ടുണ്ട്. ഒരിക്കൽ അടൂർ കോളജിന് വേണ്ടി അപേക്ഷ കൊടുത്തു. സഭാ കേന്ദ്രത്തിൽ നിന്നും വട്ടക്കുന്നേൽ ബാവാ പഴഞ്ഞി കോളേജിനും അപേക്ഷ കൊടുത്തു. മന്ത്രിസഭയുടെ തീരുമാനമനുസരിച്ച് ഒരു സമുദായത്തിന് ഒരു കോളജ് മാത്രമെ അനുവദിക്കുകയുള്ളൂ. ശ്രീ ബേബി ജോൺ 'കൂറിലോസ്' തിരുമേനിയോട് ചോദിച്ചു. ഏത് കോളജ് വേണമെന്ന്. തിരുമേനി പറഞ്ഞു ആദ്യം ബാവയുടെ കോളജിന് അനുമതി കൊടുക്കണം. പിന്നീട് എന്റേതും പരിഗണിക്കണം. അന്ന് വിദ്യാഭ്യാസ മന്ത്രിയായിരുന്ന ശ്രീ. ബേബി ജോൺ അവസാനം രണ്ട് കോളജിനും അനുമതി കൊടുത്തു. തിരുമേനിയുടെ ഇടപെടലുകൾ ആരെയും ആകർഷിക്കുന്നതായിരുന്നു.

അവസാന നാളുകളിൽ പ. പിതാവിനോടൊപ്പം ജീവിക്കുവാൻ കഴിഞ്ഞത് ഒരു ഭാഗ്യമായിട്ട് കരുതുകയാണ്. പ. വട്ടക്കുന്നേൽ ബാവായ്ക്ക് ഞാൻ കൊടുത്ത വാക്ക് പാലിക്കുവാൻ കഴിഞ്ഞു എന്നുള്ളതിൽ ചാരിതാർത്ഥ്യമുണ്ട്. അനേക വർഷങ്ങൾ മുമ്പ് ഞാനൊരു ബ്രദറായി ചെങ്ങമനാട് കഴിയുമ്പോൾ ഒരു ദിവസം വട്ടക്കുന്നേൽ ബാവ ദയറായിൽ വന്ന് താമസിച്ചു. അന്ന് ഞങ്ങൾ 12 ബ്രദേഴ്സ് ആശ്രമത്തിലുണ്ട്. അഭി. കൂറിലോസ് തിരുമേനിയുമുണ്ട്. അപ്പോൾ പ. ബാവ പറഞ്ഞു

"കൂറിലോസ് ആബൂൻ ഭാഗ്യവാനാണ്, മരിക്കുമ്പോൾ ഇത്രയും മക്കളും ചുറ്റും നിന്ന് കരയുവാൻ കാണുമല്ലോ." ഞാൻ പ. ബാവായുടെ അടുക്കൽ നില്ക്കുകയായിരുന്നു. എന്നോട് ബാവ ചോദിച്ചു. 'എടോ താൻ കാണുമൊ'?, ഉവ്വ് തിരുമേനി എന്ന് ഞാൻ ഉത്തരം പറഞ്ഞു. 'താൻ കരയുമൊ?' ഉത്തരം 'കരയും'–മാത്യൂസ് ദ്വിതീയൻ ബാവയുടെ അന്ത്യസമയത്ത് പ. പിതാവിന്റെ നാവിലേക്ക് വെള്ളം ഒഴിച്ചു കൊടുത്തു; ആ ജീവൻ ശാന്തമായി പൊലിയുന്നത് കണ്ടപ്പോൾ വട്ടക്കുന്നേൽ ബാവയുടെ വാക്കുകൾ ഓർത്ത് ഞാൻ കരഞ്ഞുപോയി.

എന്റെ തിരുമേനിയുമായുള്ള അവസാന നാളുകളിൽ എനിക്ക് മനസിലാക്കുവാൻ കഴിഞ്ഞത് വളറെ എളിമയാർന്ന ഒരു ജീവിതമാണ് അദ്ദേഹത്തിന് ഉണ്ടായിരുന്നത് എന്നാണ്. ഇന്ന ആഹാരം വേണമെന്നോ ഇന്ന കാര്യങ്ങൾ വേണമെന്നോ തിരുമേനി ഒരിയ്ക്കലും ശഠിച്ചിട്ടില്ല. അനാർഭാടമായ ഒരു ജീവിതമായിരുന്നു പിതാവിന്റേത്. ദേവലോകം കുറച്ചുകൂടി ആർഭാടമാക്കണമെന്ന് പലപ്പോഴും ആഗ്രഹിച്ചിരുന്നു. എന്നാൽ തിരുമേനി അതിനൊക്കെ എതിരായിരുന്നു. തിരുമേനി വളരെ ലളിതമായ അവസ്ഥയിലും ജീവിക്കാനുള്ള വലിയ മനസിന്റെ ഉടമയായിരുന്നു. ഓതറ ദയറായിൽ നിന്നും ലഭിച്ച ശിക്ഷണ ശീലങ്ങളുടെ ഫലമായിരുന്നു അത്. കഠിനമായ ദാരിദ്ര്യത്തിലും വ്രതാനുഷ്ഠാനങ്ങളിലുമുള്ള നല്ല പരിശീലനം തിരുമേനിക്ക് ലഭിച്ചിരുന്നു. തിരുമേനിയുടെ ജീവിതത്തിൽ ഒരിക്കൽ പോലും മുഖം കറുത്ത് പെരുമാറിയതായി ഞാൻ കണ്ടിട്ടില്ല.

ഞാൻ പഠിത്തം കഴിഞ്ഞ് വന്നപ്പോൾ എന്നോട് പറഞ്ഞു അച്ചൻ കൂടുതൽ പഠിക്കണം; പണ്ഡിതനാകണം, എന്നോട് കൂടെ വന്ന് താമസിക്കണം. പഠിക്കാനും പണ്ഡിതനാകുവാനും സാധിച്ചില്ല. എങ്കിലും അവസാന നാളിൽ തിരുമേനിയോടുകൂടെ താമസിക്കുവാൻ കഴിഞ്ഞു. അത് തന്നെ ഒരു വലിയ കാര്യമായി കാണുന്നു പ. പിതാവിനെ കുറിച്ച് ധാരാളം പറയുവാനുണ്ട്. ആ പിതാവിന്റെ മാതൃക കുറച്ചെങ്കിലും പകർത്തുവാൻ നമുക്ക് കഴിയട്ടെ! ❖



ലേഖനം

# വലിയ തിരുമേനി - മനുഷ്യ സ്നേഹത്തിന്റെ ആൾരൂപം

പ്രൊഫ. ഐസക്ക്
പാമ്പാടി

പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമേനിയെക്കുറിച്ച് ഓർമ്മിക്കുമ്പോൾ രണ്ട് സംഭവങ്ങളാണ് ഓർമ്മയിൽ മായാതെ നിൽക്കുന്നത്. രണ്ടു സംഭവങ്ങളും തിരുമേനിയുടെ ആദമ്യമായ മനുഷ്യ സ്നേഹത്തിന്റെ തീവ്രമായ സന്ദേശം നൽകുന്നവയാണ്. ഒന്നാമത്തെ സംഭവം സഭാവക കോളേജുകളുടെ ഗവേണിംഗ് ബോർഡ് യോഗത്തിലാണ് നടന്നത്. രണ്ട് വർഷങ്ങൾക്കു മുമ്പ് പ. തിരുമേനിയുടെ അദ്ധ്യക്ഷതയിൽ യോഗം നടക്കുന്നു. കോട്ടയം ഭദ്രാസന പ്രതിനിധിയായി ഞാനും യോഗത്തിൽ സംബന്ധിക്കുന്നു. പാമ്പാടി കോളേജിലെ ആഡിറ്റോറിയം നിർമ്മാണം സംബന്ധിച്ച് കരാറുകാരൻ നൽകിയ കേസ്സിനെപ്പറ്റിയാണ് ചർച്ച. ഭരണഘടന പ്രകാരം സ്ഥാപനങ്ങളുടെ നിർമ്മാണം അതാത് ലോക്കൽ ഗവേണിംഗ് ബോർഡിന്റെ നേതൃത്വത്തിലാണെന്നും ആയതിന് എഡ്യൂക്കേഷനൽ ഏജൻസി എന്ന നിലയിൽ ബാവാ തിരുമേനിക്ക് യാതൊരു സാമ്പത്തിക ബാദ്ധ്യതയുമില്ലായെന്ന നിയമോപദേശം സെക്രട്ടറി അവതരിപ്പിച്ചു. യോഗം അത് അംഗീകരിച്ചു. ആ സമയം ഒരു സബ്മിഷനായി ഞാൻ എഴുന്നേറ്റു. തിരുമേനി അനുവാദം നൽകി. ഞാൻ വിനയത്തോടെ പറഞ്ഞു "പിതാവെ ഈ തീരുമാനം നിയമപരമായി ശരിയാണ്. എന്നാൽ ധാർമ്മികമായി ശരിയാണോ? മലങ്കര സഭയുടെ പൊതു സ്വത്തായ ഈ കോളേജിനെ രക്ഷിക്കേണ്ട ബാദ്ധ്യത അങ്ങേയ്ക്കും ഇല്ലേ? ഒരു നിമിഷം തിരുമേനി എന്റെ മുഖത്തേക്ക് സൂക്ഷിച്ചു നോക്കി. അതിനുശേഷം പറഞ്ഞു. അവൻ പറഞ്ഞത് ശരിയാണ്. കോളേജിന്റെ കടം നമുക്ക് വീട്ടണം. ഞാൻ ഒരു ലക്ഷം രൂപാ തരാം. മറ്റ് കോളേജുകളും, ഗവേണിംഗ് ബോർഡും സഹായിക്കണം. ഉടനെതന്നെ പത്തനംതിട്ട കോളേജ് പ്രിൻസിപ്പൽ 2 ലക്ഷം രൂപയും ബസേലിയോസ് കോളജ് പ്രിൻസിപ്പൽ 2 ലക്ഷം രൂപയും ഗവേണിംഗ് ബോർഡ് 1 ലക്ഷവും ഐറേനിയോസ് തിരുമേനി വ്യക്തിപരമായി 25,000 രൂപയും വാഗ്ദാനം ചെയ്തു. ബാക്കി തുക സമാഹരിച്ച് കരാറുകാരന്റെ ഇടപാട് അവസാനിപ്പിക്കുവാൻ എന്നെയും മറ്റ് 3 അംഗങ്ങളെയും യോഗം ചുമതലപ്പെടുത്തി. അതനുസരിച്ച് കടം വീട്ടുകയും കേസ്സ് പിൻവലിക്കപ്പെടുകയും ചെയ്തു.

രണ്ടാമത്തെ സംഭവം സഭയുടെ സേവന വിഭാഗമായ 'ആർദ്ര'യുടെ യോഗത്തിലാണ്. ക്ഷീണാവസ്ഥയിലാണെങ്കിലും പ. തിരുമേനി അരമനയിലുണ്ടെങ്കിൽ 'ആർദ്ര'യുടെ കമ്മറ്റി യോഗങ്ങളിൽ പങ്കെടുക്കുമായിരുന്നു. കഴിഞ്ഞ വർഷം ആദ്യം ചേർന്ന കമ്മറ്റി യോഗത്തിൽ പ. പിതാവ് സംബന്ധിച്ച് പുതിയ പദ്ധതികളെപ്പറ്റി ആരാഞ്ഞു. നമ്മുടെ കോളേജുകളിൽ ഉച്ചഭക്ഷണം കഴിക്കാതെ വിഷമിക്കുന്ന കുട്ടികൾ ഉണ്ടെന്നും അവർക്ക് ആഹാരം നൽകുവാൻ ആർദ്ര ശ്രമിക്കണമെന്നും ഞാൻ ആവശ്യപ്പെട്ടു. തിരുമേനി ഉടൻ തന്നെ നമ്മുടെ കോളേജുകളിൽ ഉച്ചഭക്ഷണത്തിനു വിഷമിക്കുന്ന കുട്ടികൾ ഉണ്ടോ എന്ന് വികാരപൂർവ്വം അന്വേഷിച്ചു. ഉണ്ട് എന്നറിയിച്ചപ്പോൾ ആ മുഖം വാടി. ഉടനെ തന്നെ തിരുമേനി പ്രഖ്യാപിച്ചു. മേലിൽ നമ്മുടെ കലാലയങ്ങളിൽ ഉച്ചഭക്ഷണം കഴിക്കാതെ ആരും വിശന്നിരിക്കാൻ ഇടയാകരുത്. 'ആർദ്ര' അതിന് നേതൃത്വം നൽകണം. കഴിഞ്ഞ 2 വർഷങ്ങളായി സഭയുടെ എല്ലാ കോളേജുകളിലും നിർദ്ധനരായ വിദ്യാർത്ഥികൾക്ക് ഉച്ചഭക്ഷണത്തിനുള്ള തുക ആർദ്ര നൽകിവരുന്നു. കോളേജ് പ്രിൻസിപ്പൽമാർ വളരെ ഭംഗിയായി ഈ പദ്ധതി നടത്തുന്നുണ്ട്.

ഈ വർഷം സഭാംഗവും 'ആർദ്ര' കമ്മറ്റി അംഗവുമായ ഡോ. കോരുത്, നടത്തിയ 'മാജിക് ഷോ'യിലൂടെയാണ് ഇതിനാവശ്യമായ ധനം സമാഹരിച്ചത്.

പ. തിരുമേനിയുടെ സ്വപ്ന സാക്ഷാത്കാരമായ ഉച്ചഭക്ഷണ പദ്ധതി വിപുലമായ രീതിയിൽ വികസിപ്പിച്ച് സഭയുടെ എല്ലാ സ്കൂളുകളിലേക്കും, തുടർന്ന് മറ്റ് കലാലയങ്ങളിലേക്കും വ്യാപിപ്പിക്കുവാൻ കഴിയണം. പ. ബാവാ തിരുമേനി ഏറ്റവും അവസാനം പങ്കെടുത്ത ചടങ്ങും ഈ സഹായധനം വിതരണമായിരുന്നു. പ. പിതാവ് ഭൗതികമായി നമ്മോടൊപ്പം ഇല്ലെങ്കിലും അദ്ദേഹത്തിന്റെ പ്രാർത്ഥനയും മദ്ധ്യസ്ഥതയും നമുക്ക് കോട്ടയായിരിക്കും. മനുഷ്യ സ്നേഹത്തിന്റെ ആൾരൂപമായിരുന്ന പ. തിരുമേനിയെ എന്നും പ്രാർത്ഥനയിൽ നമുക്ക് സ്മരിക്കാം. 

ലേഖനം

# പെരിനാട്ടു നിന്നും പെരുമയിലേക്ക്



**എം. കുര്യൻ തോമസ്**

അപൂർവ്വം ചില ജനപ്രിയ രാഷ്ടീയനേതാക്കൾക്കൊഴികെ കേരളചരിത്രത്തിൽ മറ്റാർക്കും ലഭിക്കാത്തത്ര വിപുലമായ ഒരു അന്ത്യയാത്രയും കബറടക്കവുമാണ് മലങ്കരയിലെ ആറാമത്തെ കാതോലിക്കയായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായ്ക്കു ലഭിച്ചത്. മലങ്കരസഭയുടെ ചരിത്രത്തിലെ ഏറ്റവും ദൈർഘ്യമേറിയ രണ്ടാമത്തെ നഗരികാണിക്കലായി (ഏറ്റവും ദൈർഘ്യമേറിയത് കുന്നംകുളം മുതൽ പുത്തൻകാവുവരെ നടന്ന പുത്തൻ കാവിൽ കൊച്ചുതിരുമേനിയുടെത്) കോട്ടയത്തുനിന്നും ശാസ്താംകോട്ടയിലെ ഈപ്പൻ കുന്നിലെത്തിയതിനിടെ മലങ്കരസഭയുടെ മഹാചാര്യന് - നസ്രാണി ജാത്യാഭിമാനത്തിന്റെ കാവൽഭടന് - ലഭിച്ചത് പതിനായിരങ്ങളുടെ അന്ത്യോപചാരമായിരുന്നു.

ഓർത്തഡോക്സ് വിശ്വാസത്തിന്റെ ഉൾക്കരുത്തും, ഭാരതീയ സന്യാസത്തിന്റെ ഔന്നത്യവും, മലയാളികളുടെ സാർവജനീനസമഭാവനയും, നസ്രാണി പൈതൃകത്തിന്റെ ആത്മാഭിമാനവും സമന്വയിച്ച ഈ വലിയ പിതാവിന്റെ ഇഹലോകജീവിതത്തിന്റെ തുടക്കം മുതൽ അവസാനം വരെയും ദൈവാനുഗ്രഹം കരകവിഞ്ഞൊഴുകുകയായിരുന്നു. സൂക്ഷ്മമായി പരിശോധിച്ചാൽ തന്റെ ജീവിതാരോഹണത്തിന്റെ ഓരോ പടിയിലും ദൈവാനുഗ്രഹത്തിന്റെ കരസ്പർശം കാണാം.

വീട്ടിലെ സാഹചര്യവും സ്വപിതാവിന്റെ ആഗ്രഹവുമനുസരിച്ചായിരുന്നെങ്കിൽ പുതുശ്ശേരിയഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുളയുടെ മൂത്ത പുത്രനായ മാത്യൂസ്, കൊപ്രാക്കച്ചവടവും നെൽകൃഷിയുമുള്ള ഒരു ഗൃഹസ്ഥനായി പെരിനാടിന്റെ നാലതിരുകൾക്കുള്ളിൽ അവസാനിക്കുമായിരുന്നു. എന്നാൽ ദൈവാനുഗ്രഹം അദ്ദേഹത്തെ പെരിനാട്ടു പള്ളിയോഗതീരുമാനമായി തേടിയെത്തി. തങ്ങളുടെ ഇടവകപ്പട്ടക്കാരനായി അവർ മാത്യൂസിനെ തിരഞ്ഞെടുത്തത് അംഗീകരിക്കാൻ പിതാവ് നിർബന്ധിതനായി.

ഒരു വിവാഹിത ഇടവകപ്പട്ടക്കാരനാകണമെന്ന പിതാവിന്റെ ആഗ്രഹവും സന്യാസി പട്ടക്കാരനാകാനുള്ള സ്വന്തം ആഗ്രഹവും സംഘർഷത്തിലായപ്പോൾ പിതാവിനുണ്ടായ ദുരനുഭവങ്ങളുടെ രൂപത്തിൽ ദൈവാനുഗ്രഹം അദ്ദേഹത്തെ വീണ്ടും തേടിയെത്തി. മാത്യൂസ് ശെമ്മാശന് അവിവാഹിത പട്ടക്കാരനാകാനുള്ള പിതാവിന്റെ അനുമതിലഭിച്ചു.

പട്ടിണിയുടെ പരിവട്ടമായ ഓതറ ദയറായിലേക്ക് മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ മാത്യൂസച്ചനെ നിയമിച്ചപ്പോഴും ദൈവാനുഗ്രഹം അദ്ദേഹത്തെ തേടിയെത്തുകയായിരുന്നു. ദാരിദ്ര്യവും, അദ്ധ്വാനവും അസുഖങ്ങളും നിറഞ്ഞ പത്തുവർഷത്തെ ഓതറ ദയറാവാസം മാത്യൂസച്ചനെ ഉരുക്കുമൂശയിൽ ഊതിക്കാച്ചിയ പത്തരമാറ്റ് തങ്കമായി രൂപാന്തരപ്പെടുത്തി.

എപ്പിസ്കോപ്പാസ്ഥാനത്തേക്ക് വിളിച്ചടുപ്പിക്കപ്പെട്ട മാത്യൂസ് കത്തനാരെ മേല്പട്ടസ്ഥാനം നൽകി വിശാലവും എന്നാൽ ശുഷ്കവുമായ കൊല്ലം ഭദ്രാസനത്തിലേക്കു നിയമിച്ചതും ദൈവാനുഗ്രഹമായിവേണം കരുതാൻ. മൂന്നുപതിറ്റാണ്ടിലധികം കാലംകൊണ്ട് കൊല്ലത്തെ എല്ലാനിലയിലും ഏറ്റവും മികച്ച ഭദ്രാസനമാക്കി തന്റെ സംഘടനാപാടവവും, നേതൃത്വശേഷിയും തെളിയിക്കാൻ ഇത് അവസരമൊരുക്കി.

മാർ കൂറിലോസ് മെത്രാപ്പോലീത്തയെ മലങ്കരസഭയുടെ മഹാപുരോഹിതനായി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്ക് തിരഞ്ഞെടുത്തുവാഴിച്ചതിലും, അതിലുപരി അത് കോടതിയിൽ ചോദ്യം ചെയ്യപ്പെട്ടതിലും ദൈവാനുഗ്രഹത്തിന്റെ തലോടൽ കാണാം. ബഹു. സുപ്രീം കോടതിയുടെ മേൽനോട്ടത്തിൽ മലങ്കര അസോസിയേഷൻ കൂടി അദ്ദേഹത്തിന്റെ സ്ഥാനം അംഗീകരിക്കുകയും അതുവഴി അത് ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്തതായിത്തീരുകയും ചെയ്തു.

പിന്നീട്, തൊണ്ണൂറ്റി ഒന്നാം വയസിലും വി. കുർബാന അർപ്പിക്കു

*ശേഷം 29-ാം പേജിൽ*



പ. മാത്യൂസ് പ്രഥമനും പ. മാത്യൂസ് ദ്വിതീയനും



പ. മാത്യൂസ് ദ്വിതീയനും പ. ദിദിമോസ് പ്രഥമനും



1970 - ൽ നടന്ന മലങ്കര അസോസിയേഷന് സംബന്ധിച്ച മെത്രാപ്പോലീത്താമാർ



കാതോലിക്കാ സ്ഥാനാരോഹണത്തിൽ അംശവടിയുമേന്തി



അറബ് രാജാവിനോടൊപ്പം

# മജീഷ്യൻ സാമ്രാജ്
## കേരളത്തിൽ
(2006 മാർച്ച് 15 ന് ശേഷം)



ടൈറ്റാനിക് എന്ന ആഢംബര കപ്പലിന്റെ ദുരന്തം. സ്ക്രീനിൽ പ്രത്യക്ഷപ്പെടുന്ന സിനിമാതാരങ്ങൾ സാമ്രാജിന്റെ സ്റ്റേജിൽ അത്ഭുതങ്ങൾ സൃഷ്ടിക്കുന്നു. പ്രകാശത്തിൽ നിന്നും പ്രത്യക്ഷപ്പെടുന്ന രക്തരക്ഷസും കള്ളിയങ്കാട്ട് നീലിയും ശൂന്യതയിൽ ലയിച്ചുചേരുന്നു. നൃത്തം ചെയ്യുന്ന യുവതിയെ മൂന്നായി മുറിച്ചുമാറ്റുന്നു. വിശുദ്ധയായി പ്രഖ്യാപിക്കപ്പെട്ട മദർ തേരസ കല്ലറയിൽ നിന്നും ഉയർത്തെഴുന്നേൽക്കുന്നു. വേൾഡ് ട്രേഡ് സെന്റർ സെപ്റ്റംബർ 11 സാമ്രാജിന്റെ വേദിയിൽ തുടങ്ങിയ നൂറോളം ഇനങ്ങൾ.

**ദേവാലയങ്ങളുടെ ധനശേഖരണാർത്ഥം അവതരിപ്പിക്കുന്ന പ്രോഗ്രാമുകൾക്ക് പ്രത്യേക ഇളവുകൾ**


**SAMRAJ WORLD OF MAGIC**
Mavelikara, Alappuzha Dist., Kerla State, India. Pin- 690 110
Tel: 0479 - 2302231, 2308555 Fax: 0479 - 2308555
E-mail:magic@magiciansamraj.com, website:www.magiciansamraj.com



പ്രധാനമന്ത്രി ഡോ. മൻമോഹൻസിങ്ങിനോടൊപ്പം



വിദേശ സഭാ മേലദ്ധ്യക്ഷന്മാരോടൊപ്പം



പൗരസ്ത്യ കാതോലിക്കാമാരായ പ. പിതാവും
മാർ ദിൻഹാ നാലാമനും



പ. കാതോലിക്കാ ബാവായിൽ നിന്നും ഉപരാഷ്ട്രപതി
ശങ്കർദയാൽ ശർമ്മ അനുഗ്രഹങ്ങൾ വാങ്ങുന്നു.




പ. കാതോലിക്കാ ബാവാ ദലൈലാമയോടൊപ്പം

25-ാം പേജിൽ നിന്നു തുടർച്ച...

വാനും മഹാപുരോഹിതനടുത്ത കർമ്മങ്ങൾ നടത്തുവാനും സാദ്ധ്യമാക്കിയ വലിയ ദൈവകൃപ.

മലങ്കര സഭാദ്ധ്യക്ഷൻമാരെ പിന്തുടരുന്ന *ആറിന്റെ* ദൗർഭാഗ്യം മാർ മാത്യൂസ് ദ്വിതീയൻ ബാവയെയും പിടികൂടിയിരുന്നോ? യുക്തിസഹജമായ വിശദീകരണമൊന്നുമില്ലെങ്കിലും *ആറും നൂറും കൊള്ളില്ല* എന്നൊരു വിശ്വാസം മലയാളികൾക്കുണ്ട്. ഇത് ശരിയാണെന്നു വിശ്വസിക്കത്തക്കവിധമാണ് മലങ്കരസഭാദ്ധ്യക്ഷന്മാരുടെ ഗതി.

മാർത്തോമ്മ മെത്രാന്മാരിൽ മഹാനായ ഒന്നാം മാർത്തോമ്മായെ ഒഴിവാക്കിയാൽ ഏറ്റവും പ്രഗൽഭൻ വലിയ മാർ ദീവന്നാസ്യോസ് എന്ന ആറാം മാർത്തോമ്മ ആയിരുന്നു. റോമൻ കത്തോലിക്കരും തച്ചിൽ മാത്തുത്തരകനും ചേർന്ന് ആദ്യവും പിന്നീട് വേലുത്തമ്പിയും അഴിച്ചുവിട്ട കഠിനപീഡകളാൽ പ്രക്ഷുബ്ദ്ധമായിരുന്നു അദ്ദേഹത്തിന്റെ ഭരണകാലം. അന്ത്യകാലത്ത് ദീയസ്കോറോസ് എന്ന അന്തോഖ്യൻ മെത്രാനും അദ്ദേഹത്തിന്റെ സ്വൈര്യം കെടുത്തി.

മാർ ദീവന്യാസ്യോസ് ആറാമനെന്ന പ. വട്ടശ്ശേരിൽ തിരുമേനിയേയും ഈ ദൗർഭാഗ്യം പിന്തുടർന്നു. ജീവിതകാലത്ത് വധശ്രമത്തിനുവരെ വിധേയനാകേണ്ടിവന്ന അദ്ദേഹത്തിന്റെ സ്മരണയെപ്പോലും കാലംചെയ്തു ഏഴുപതിറ്റാണ്ടു കഴിഞ്ഞിട്ടും ഒരു വിഭാഗം വേട്ടയാടുകയാണ്.

മലങ്കരയിലെ ആറാമത്തെ കാതോലിക്കായായിരുന്ന മാർ മാത്യൂസ് ദ്വിതീയൻ ബാവയുടെ ദൗർഭാഗ്യം ഇത്തിൾക്കണ്ണികളായിരുന്നു. എല്ലാ അർത്ഥത്തിലും ഒരു വടവൃക്ഷമായിരുന്നു പ.പിതാവ്. ഒൻപതു പതിറ്റാണ്ടിലധികംകാലം നിരന്തരമായി വളർന്ന്, നാലു ഭാഗങ്ങളിലും ശിഖരങ്ങൾ വീശി, ആയിരങ്ങൾക്ക് തണലും അഭയസ്ഥാനവും നൽകിയ വടവൃക്ഷം – വരൾച്ചയോ കൊടുങ്കാറ്റോ ബാധിക്കാത്ത വടവൃക്ഷം – അതായിരുന്നു പ. പിതാവ്. എന്നാൽ വടവൃക്ഷങ്ങൾക്ക് സഹജമായ ദുര്യോഗവും പ. പിതാവിന് വന്നുചേർന്നു. ഇത്തിൾക്കണ്ണികളുടെ – അവയിൽ ചില്ലകളിൽ പിടിച്ചുകയറുന്ന ചെറിയ പരാദങ്ങൾ മുതൽ വടവൃക്ഷത്തിൽ മുളച്ച്, അതിൽ വളർന്ന്, മാതൃവൃക്ഷത്തെ മൂടിക്കളയുന്ന ചേലമരങ്ങളും ഉൾപ്പെടും – സാന്നിദ്ധ്യമാണ് വടവൃക്ഷങ്ങളുടെ ശാപം. പ. പിതാവിന്റെ കാര്യത്തിലും ഇത് സംഭവിച്ചു. പ. പിതാവ് എന്ന വടവൃക്ഷത്തിന്റെ സാന്നിധ്യംപോലും അപ്രത്യക്ഷമാക്കുന്നരീതിയിൽ ഇത്തിൾകണ്ണികളും ചേലമരങ്ങളും അദ്ദേഹത്തെ മൂടി. ജനത്തിന്റെ കണ്ണിൽ പ. പിതാവിന്റെ പ്രഭ മങ്ങി. ഈ ഇത്തിൾകണ്ണികൾക്കും ചേലമരങ്ങൾക്കും വടവൃക്ഷമില്ലാതെ നിലനില്പില്ല എന്ന വസ്തുത അവ അറിയുകയോ പരിഗണിക്കുകയോ ചെയ്തില്ല.

എല്ലാമറിഞ്ഞിട്ടും ആരേയും അകറ്റാൻ പ. പിതാവിന്റെ അതിരുകടന്ന ആശ്രിതവാൽസല്യം അദ്ദേഹത്തെ അനുവദിച്ചില്ല. എന്നാൽ ഇവിടെയും അളവറ്റ ദൈവകൃപ അദ്ദേഹത്തെ തേടിയെത്തി. 2005-ൽ തൃക്കുന്നത്തു സെമിനാരിപ്രശ്നം ഉയർന്നപ്പോൾ പ. പിതാവിലെ നസ്രാണി സിംഹം സടകുടഞ്ഞെഴുന്നേറ്റു. ഇത്തിൾ കണ്ണികളുടെ ബന്ധനം പൊട്ടിച്ചെറിഞ്ഞ് അദ്ദേഹം പ്രവർത്തന നിരതനായി. *അവനോടു കൂടി മരിക്കാൻ നാമും പോകാം* എന്നു പറഞ്ഞ തന്റെ ആദ്യ മുൻഗാമിയായ പ. മാർത്തോമ്മാ ശ്ലീഹായെപ്പോലെ അദ്ദേഹം തൃക്കുന്നത്തേക്കു ഏകനായി യാത്രയായി. വിജയശ്രീലാളിതനായി തിരിച്ചെത്തി. ജനം പ. പിതാവെന്ന വടവൃക്ഷത്തെ വീണ്ടും തനിസ്വരൂപത്തിൽ കണ്ടു. തങ്ങളുടെ മഹാചാര്യനെപ്പറ്റിയുണ്ടായ ദുശങ്കകൾ അവർക്ക് അവസാനിച്ചു.

അവസാനസമയത്തും ദൈവാനുഗ്രഹം അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു ഊഹാപോഹങ്ങൾക്ക് അവസാനമിട്ടുകൊണ്ട് പ. പിതാവ് സ്ഥാനത്യാഗം ചെയ്തു. അതിലുമുപരി

**ലോകം ഉണർന്നിരിക്കുമ്പോൾ ലോകത്തിനായി പ്രവർത്തിക്കുകയും ലോകം ഉറങ്ങുമ്പോൾ ലോകത്തിനായി പ്രാർത്ഥിക്കുകയും ചെയ്ത പ. പിതാവ് സ്വർഗസ്ഥനായ തന്റെ പിതാവിന്റെ സന്നിധിയിലെത്തിയപ്പോൾ ഈ ലോകത്തിനുവേണ്ടി പൂർണസമയവും പ്രാർത്ഥിക്കുന്നു. ഈ ജനത്തിനുവേണ്ടി മദ്ധ്യസ്ഥത യാചിക്കുന്നു.**



പരുമലയിലെത്തി പിൻഗാമിയെ സ്ഥാനചിഹ്നങ്ങൾ അണിയിച്ച്, വടി പിടിപ്പിച്ച്, സിംഹാസനത്തിലാരൂഢനാക്കി അനുഗ്രഹിച്ചു. മലങ്കരയിലെ കാതോലിക്കേറ്റിന്റെ ചരിത്രത്തിലാദ്യമായി സംഭവിച്ച വിസ്മയ മുഹൂർത്തം. സ്വന്തനിർബന്ധത്താൽ പരുമലയിലേക്കുപോയ പ.പിതാവ് –അവിടെയെത്തുന്നതുവരെ ക്ഷീണിതനായി കാണപ്പെട്ട പ. പിതാവ് – വി. മദ്ബഹയിൽ കയറിയതോടെ ഊർജ്ജസ്വലനായി. തന്റെ സ്ഥാനം സർവാത്മനാ പിൻഗാമിയെ ഏൽപ്പിച്ച് കൃതഹസ്തനായി പിൻവാങ്ങി. തങ്ങ

ളുടെ നസ്രാണി സിംഹത്തിന്റെ വിശ്വരൂപം വീണ്ടുംകണ്ട ജനസഹസ്രങ്ങൾ രോമാഞ്ച പുളകിതരായി. ആ സൂര്യതേജസ്സ് വീണ്ടും ജ്വലിച്ചു.

സമ്മർദ്ദം ഏറെയുണ്ടായിട്ടും തന്റെ പിതാക്കന്മാരെപ്പോലെ ദേവലോകം അരമനയിൽ അന്ത്യദിനങ്ങൾ കഴിച്ചുകൂട്ടുവാൻ തീരുമാനിച്ചതിലും അവിടെവെച്ചു കാലം ചെയ്യുവാൻ സാധിച്ചതിലും ദൈവാനുഗ്രഹമുണ്ട്. അതിനാൽ നസ്രാണി ഹൃദയഭൂമിയുടെ വിരിമാറിലൂടെ താൻ സ്നേഹിച്ച -തന്നെ സ്നേഹിച്ച- പതിനായിരങ്ങൾക്ക് അന്ത്യദർശനം നൽകി, രാജകീയമായ നഗരികാണിക്കലിന് ഇടവന്നു. അതിലധികം ഭാഗ്യം ഒരു വലിയ ഇടയനു ലഭിക്കാനില്ല.

ലോകം ഉണർന്നിരിക്കുമ്പോൾ ലോകത്തിനായി പ്രവർത്തിക്കുകയും ലോകം ഉറങ്ങുമ്പോൾ ലോകത്തിനായി പ്രാർത്ഥിക്കുകയും ചെയ്ത പ. പിതാവ് സ്വർഗസ്ഥനായ തന്റെ പിതാവിന്റെ സന്നിധിയിലെത്തിയപ്പോൾ ഈ ലോകത്തിനുവേണ്ടി പൂർണസമയവും പ്രാർത്ഥിക്കുന്നു. ഈ ജനത്തിനുവേണ്ടി മദ്ധ്യസ്ഥത യാചിക്കുന്നു.



## വിലാപ യാത്ര ചരിത്രത്തിലേക്ക്

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ നഗരിഗാണിക്കൽ - വിലാപയാത്ര ചരിത്രത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നു. ലോകക്രൈസ്തവ സഭാ തലവന്മാരുടെ ഏറ്റവും ദീർഘമായ റോഡ്മാർഗമുള്ള വിലാപയാത്ര ഏകദേശം 145 കി.മീ. ദൈർഘ്യം. അതോടൊപ്പം മലങ്കരയിൽ ഏറ്റവും അധികം ജനങ്ങൾ ആദരാഞ്ജലികൾ അർപ്പിച്ച പിതാവ് എന്ന സ്ഥാനവുമുണ്ട്.

# പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

# ജീവചരിത്ര ഫലകങ്ങൾ

**1915 ജനുവരി 30:-** കൊല്ലം പെരുനാട് പുതുശേരഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുളയുടെയും അന്നമ്മയുടെയും മൂത്തപുത്രനായി ജനിച്ചു.

**1938* :-** കുണ്ടറ സെമിനാരി -പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് കോറൂയോ പട്ടമേറ്റു.

**1941 മെയ് 6 ചൊവ്വാ** (വി. ഗീവർഗീസ് സഹദായുടെ പെരുനാൾ) :- പൊങ്ങലടി (അടൂർ പറന്തൽ) പള്ളി - പ. ഗീവറുഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് ശംശോനോ (പൂർണ ശെമ്മാശൻ) പട്ടമേറ്റു.

**1941 മെയ് 25 ഞായർ:-** കോട്ടയം പഴയ സെമിനാരി - പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് കശീശാ പട്ടമേറ്റു.

**1951 സെപ്റ്റംബർ 21 വെള്ളി:-** കോട്ടയം പഴയസെമിനാരി - പ. ഗീവർഗീസ് ദ്വിതീയൻ ബാവാ റമ്പാൻ സ്ഥാനം നൽകി. ഇതോടൊപ്പം ഫാ. വി. കെ. മാത്യൂസ് (പ. മാത്യൂസ് I ബാവാ), ഫാ. പി. ഇ. ദാനിയേൽ (മാർ പീലക്സിനോസ്) എന്നിവർക്കും റമ്പാൻ സ്ഥാനം നൽകി.

**1953 മെയ് 15 വെള്ളി:-** കോട്ടയം മാർ ഏലിയാ ചാപ്പൽ - പ. ഗീവർഗീസ് II ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മറ്റു നാലുപേരോടൊപ്പം 'മാർ കൂറിലോസ്' എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിക്കപ്പെട്ടു. തുടർന്ന് കൊല്ലം ഭദ്രാസന സഹായ മെത്രാൻ.

**1959 ജൂലൈ 12 ഞായർ:-** കോട്ടയം പഴയസെമിനാരി - പ. ഗീവർഗീസ് II ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മറ്റു നാലുപേരൊടൊപ്പം മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടു.

**1965:-** അലക്സിയോസ് മാർ തെവോദോസിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തതിനെ (1965 ആഗസ്റ്റ് 6) തുടർന്ന് കൊല്ലം ഭദ്രാസനാധിപനായി നിയമിതനായി.

**1980 മെയ് 1 വ്യാഴം:-** കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു.

**1991 ഏപ്രിൽ 27 ശനി:-** പ. മാർത്തോമ്മാ മാത്യൂസ് I ബാവാ സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേറ്റെടുത്തു.

**1991 ഏപ്രിൽ 29 തിങ്കൾ:-** പരുമല സെമിനാരി - ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിലുള്ള സുന്നഹദോസിനാൽ പൗരസ്ത്യ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തു.

**1999 മാർച്ച് 26 നാല്പതാം വെള്ളി:-** കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ വച്ച് വിശുദ്ധ മൂറോൻ കൂദാശ ചെയ്തു.

**2002 മാർച്ച് 20 ബുധൻ:-** സുപ്രീം കോടതി വിധിയനുസരിച്ച് പരുമല സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം സ്ഥിരീകരിച്ചു.

**2003 ഫെബ്രുവരി 24 തിങ്കൾ:-** കോട്ടയം പഴയ സെമിനാരിയിൽ വച്ച് വട്ടശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്തായെ വിശുദ്ധനായി പ്രഖ്യാപിച്ചു.

**2004 ഒക്ടോബർ 29 വെള്ളി:-** കൂനൻകുരിശുസത്യത്തിനു (1653) ശേഷമുള്ള മലങ്കര സുറിയാനി സഭയിൽ ഏറ്റവും കൂടുതൽ കാലം

(18,795 ദിവസം) മേൽപ്പട്ടക്കാരനായിരിക്കുക എന്ന റെക്കോർഡിനുടമയായി. (കാലം ചെയ്യുന്നതുവരെ കേരളത്തിലെ ക്രൈസ്തവ സഭകളിൽ രണ്ടാം സ്ഥാനവും ബാവായ്ക്കായിരുന്നു.)

**2005 ഒക്ടോബർ 29 ശനി:-** പിൻഗാമിയെ സഭാഭരണ മേൽപിച്ചുകൊണ്ട് സ്ഥാനത്യാഗം ചെയതു.

**2006 ജനുവരി 1 ഞായർ:-** കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വച്ച് കന്തീലാശുശ്രൂഷ.

**2006 ജനുവരി 26 വ്യാഴം:-** വൈകുന്നേരം 5.18ന് കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വച്ച് കാലം ചെയ്തു.

**2006 ജനുവരി 28 ശനി:-** ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമ ചാപ്പലിൽ കബറടക്കം.

### മേൽപ്പട്ട വാഴ്ചകൾ

പരിശുദ്ധ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ പരുമല സെമിനാരിയിൽ വച്ച് 1991 ഏപ്രിൽ 30 ന് അഞ്ചും 1993 ആഗസ്റ്റ് 16 ന് രണ്ടും 2005 മാർച്ച് അഞ്ചിന് നാലും എപ്പിസ്കോപ്പാമാരെ വാഴിച്ചു. കോട്ടയം പഴയ സെമിനാരിയിൽ വച്ച് 1991 ഒക്ടോബർ 25 ന് ഏഴും 1993 സെപ്റ്റംബർ 22ന് ഒന്നും കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ വച്ച് 2002 ആഗസ്റ്റ് 27 ന് നാലും എപ്പിസ്കോപ്പാമാരെ മെത്രാപ്പോലീത്താമാരായി ഉയർത്തി. ഇതു കൂടാതെ നാല് തവണയായി* (1966 ആഗസ്റ്റ് 24, 1975 ഫെബ്രുവരി 16, 1978 മെയ് 15, 1985 മെയ് 15) 18 മേല്പട്ടക്കാരുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ പ. ബാവാ സഹകാർമ്മികനായിരുന്നു.

### അസോസിയേഷൻ യോഗങ്ങൾ

പരിശുദ്ധ ബാവായുടെ അദ്ധ്യക്ഷതയിൽ പരുമല സെമിനാരിയിൽ വച്ച് 1992 സെപ്തംബർ 10, 1994 മെയ് 26, 2002 മാർച്ച് 20, 2004 ജൂൺ 10 എന്നീ തീയതികളിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗങ്ങൾ കൂടിയിട്ടുണ്ട്.

### റെക്കോർഡ്

കൂനൻകുരിശുസത്യത്തിനു (1653) ശേഷമുള്ള മലങ്കര സുറിയാനി സഭയിൽ ഏറ്റവും കൂടുതൽ കാലം (19,249 ദിവസം) മേൽപ്പട്ടക്കാരനായിരുന്നത് പ. ബാവായാണ്. കേരളത്തിലെ (ഒരുപക്ഷേ, ഭാരതത്തിലെ തന്നെ) ക്രൈസ്തവ സഭകളിലെ മേല്പട്ടക്കാരിൽ മൂന്നാം സ്ഥാനവും ബാവായ്ക്കുണ്ട്. ബിഷപ്പ് ഡോ. ജറോം ഫെർണാണ്ടസ് (19,799 ദിവസം), ഫീലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ മെത്രാപ്പോലീത്ത (2006 ഫെബ്രുവരി 3 മുതൽ) എന്നിവർക്കാണ് ഒന്നും രണ്ടും സ്ഥാനങ്ങൾ.

* കോറൂയോ പട്ടമേറ്റ തീയതി 1938 ഏപ്രിൽ 17 എന്നു കാണുന്നുണ്ടെങ്കിലും അതു ശരിയാകാനിടയില്ല. ഈ ദിവസം ഓശാനാ ഞായറാഴ്ചയാണ്. അതിനാൽ അന്ന് ഈ ശുശ്രൂഷ നടന്നിരിക്കാനിടയില്ലെന്ന് പ. ബാവാ തന്നെ പറഞ്ഞിട്ടുണ്ട്. ആ സമയത്ത് പ. ഗീവർഗീസ് II ബാവാ കോട്ടയം പഴയസെമിനാരിയിലായിരുന്നുവെന്നും സൂചനയയുണ്ട്.

**വർഗീസ് ജോൺ, തോട്ടപ്പുഴ**

കവിത

# സൂര്യഗോളം പൊലിഞ്ഞു

(കാവ്യാഞ്ജലി)

ചക്രവാളം ചുവന്നു പടിഞ്ഞാറ്
ചക്രവാളം ചുവന്നു
അഗ്നിഗോളം മറഞ്ഞു
ചെങ്കിരണങ്ങൾ വിതറി
അഗ്നിഗോളം മറഞ്ഞു.

സൗരയൂഥത്തിലെ സൗവർണ്ണ
സൂര്യഗോളമോ ഈ അഗ്നിഗോളം
ഊർജ്ജമായ്, ഊഷ്മാവായ്
ജ്യോതിസ്സായ്, തേജസ്സായി
മദ്ധ്യാകാശത്ത് വെട്ടിത്തിളങ്ങിയ
മദ്ധ്യാഹ്ന സൂര്യനോ, ഈ അഗ്നിഗോളം....

സഭയുടെ സപ്തസാരഥികളിൽ
സപ്ത വർണ്ണമന്യയമോ
സപ്ത സ്വരസമഞ്ജസ്യമോ
സപ്ത വിസ്മയങ്ങൾ പോൽ
സഭയുടെ ഒരു നിത്യ വിസ്മയമോ
ഈ സൂര്യ ഗോളം മറഞ്ഞു
ചക്രവാളം ചുവന്നൂ...

ജീവിതം വേദമായ്
വേദം ജീവിതമായ്
വേദികൾ വേദമായ്
വേദികളിൽ ജീവിതം
വേദമായ് വെട്ടിത്തിളങ്ങിയ
ബ്രഹ്മതേജസോ ഈ സൂര്യ ഗോളം
ഈ അഗ്നിഗോളം മറഞ്ഞൂ...

സ്വച്ഛന്തം ഇഴചേർന്ന
ആ ശുദ്ധ തീർത്ഥം
ചെങ്കിരണങ്ങൾ വീണ്
പുണ്യ തീർത്ഥമായി
തീർത്ഥം തേടുന്ന യാത്രയിൽ
തീർത്ഥമായ്... വിശ്രാമമായ്...
വിശ്രാന്തിയായ.... പുണ്യ തീർത്ഥമായ്...
ബഹുസഹസ്രങ്ങളിൽ
സഹസ്രാബ്ദങ്ങളോളം
ജ്വലിക്കുന്ന ഈ തേജോഗോളം
മറയുമോ, ഈ കുന്നിൻ മറവിൽ മറയുമോ?

**ഫാ. കെ. ജി. അലക്സാണ്ടർ, അടൂർ**



# BIBLE STUDY 36




| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | 2 | | | 3 | 4 | | | | 5 |
| | 6 | | | | | 7 | | | |
| | | 8 | | | | | 9 | 10 | |
| 11 | | 12 | | | | | 13 | | |
| | 14 | | | 15 | | | 16 | | |
| 17 | | | | | 18 | 19 | | | 20 |
| | | 21 | | | | 22 | | | |
| | 23 | | 24 | | | 25 | 26 | | |
| 27 | | | | 28 | | | 29 | | |
| | | 30 | | | | 31 | | | |

## വലത്തോട്ട്

1. ആഹാബ് രാജാവിന്റെ ഗൃഹവിചാരകനായ യഹോവാ ഭക്തൻ (4)
4. ബാബേൽ രാജാവായ ബെരോദാകിന്റെ പിതാവ് (4)
6. അഹിഥോഫെലിന്റെ ആലോചനയെ വ്യർഥമാക്കാൻ അബ്ശാലോമിനടുക്കലേക്ക് ദാവീദ് അയച്ച സ്നേഹിതൻ (3)
7. യിപ്താഹിന്റെ പിതാവ് (4)
8. കപടമില്ലാത്ത സാക്ഷാൽ യിസ്രായേല്യൻ (5)
9. ഹെരോദ്യയുടെ മകൾ (3)
11. 'നീന്തിയിട്ടല്ലാതെ കടപ്പാൻ കഴിയാത്ത നദി'യുടെ കരയിൽ മീൻപിടിത്തം തീരുന്ന സ്ഥലം (5)
14. യെരുശലേം മതിലിനു കുപ്പവാതിൽ അറ്റകുറ്റം തീർത്തവൻ (5)
16. അബീഗയിലിന്റെ ആദ്യ ഭർത്താവ് (3)
17. ഹിസ്കീയാവിനോടു യുദ്ധത്തിനു പുറപ്പെട്ടു ചെന്ന കൂശ് രാജാവ് (4)
19. ബിലെയാമിനെ വിളിക്കാൻ ബാലാക് ദൂതരെ അയച്ച സ്ഥലം (3)
21. ദരിദ്രന്റെ ആടിനെ അപഹരിച്ച ധനവാന്റെ കഥ പറഞ്ഞവൻ (3)
22. 'പൊടിവീട്' എന്ന് അർഥം (4)
24. എബ്രായും സംഘവും ഉപവസിച്ച സ്ഥലത്തെ ആറ് ഒഴുകിയെത്തുന്ന സ്ഥലം (3)
25. നശിപ്പിക്കാൻ യിരമ്യാവിന് അരുളപ്പാടു ലഭിച്ച ബാബേൽ ദേശം; 'ദ്വിമൽസരം' എന്ന് അർഥം (4)
27. ദാവീദിന്റെ ജ്യേഷ്ഠൻ ശിമെയയുടെ മകൻ; ഉപായിയായ സ്നേഹിതൻ (4)
28. ഭാര്യയുടെ ആജ്ഞാനുവർത്തിയായിരുന്ന യിസ്രായേൽ രാജാവ് (3)
29. അഹശ്വേരോശിന്റെ അന്തപ്പുര പാലകൻ (3)
30. 'ഇരട്ട' എന്ന് അർഥം (4)
31. ബോവസിന്റെ പിതാവ് (4)

## താഴോട്ട്

1. ദാവീദിന്റെ പിതാമഹൻ (3)
2. അഹീമാസും യോനാഥാനും കിണറിൽ ഒളിച്ച സ്ഥലം (3)
3. ദൈവത്തിന്റെ സേനയെ യാക്കോബ് കണ്ട സ്ഥലം (4)
4. ബർന്നബാസും ശൗലും പാഫോസിൽ കണ്ട കള്ള പ്രവാചകൻ (4)
5. പ്രവാസത്തിൽ നിന്നു മടങ്ങിവന്ന ലേവ്യൻ ഹോദവ്യാവിന്റെ ഇളയ മകൻ (5)
7. ദാവീദ് ശപിക്കുന്ന പർവതം (4)
10. മെഫീബോശെത്തിനെ ഒപ്പം താമസിപ്പിച്ച മാഖീരിന്റെ സ്ഥലം (4)
11. 'ചുവന്നവൻ' എന്ന് അർഥം (2)
12. ഫെലിസ്ത്യമല്ലൻ രാഫെയുടെ മകൻ ഗൊല്യാത്തിനെ ഗോബിൽ വച്ചു കൊന്നവൻ (5)
13. യിരെമ്യാവിന്റെ സ്വദേശം (4)
14. പത്രോസിന്റെ സുഹൃത്ത്; യോഹന്നാൻ എന്നും പേര് (4)
15. പൗലോസിനു പകരം യഹൂദർ പിടികൂടിയ തെസലോനീക്യൻ (3)
17. "പ്രിയമകൻ" എന്ന് പൗലോസ് വിളിച്ചവൻ (5)
18. യേഹുവിനുശേഷം രാജാവായ, അവന്റെ മകൻ (5)
20. വലങ്കൈയുടെ അനുഗ്രഹത്താൽ ശ്രേഷ്ഠനായി മാറിയ അനുജൻ (3)
23. യോഹന്നാൻ ജലത്താൽ നൽകി; കർത്താവ് ആത്മാവാൽ നൽകി (3)
24. പ്രവാസശേഷം അന്യജാതി ഭാര്യയെ ഉപേക്ഷിച്ചവരിൽ ഒരുവൻ; ഏലാമിന്റെ നാലാമത്തെ മകൻ (3)
26. താൻ മച്ചിയായതിൽ സഹോദരിയോട് അസൂയ തോന്നിയവൾ (3)

## പദപ്രശ്നം – 34 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**
1. കെ. ജോർജ് അതിരുങ്കൽ പത്തനംതിട്ട
2. ഷെർളി മാത്യു, തൃക്കോതമംഗലം, കോട്ടയം
3. സുനിത കള്ളിക്കാട്, പാലക്കാട്

4. ഏലിയാമ്മ തോമസ്, നിരണം; 5. ഓമന രാജൻ, ഹൈദരാബാദ്; 6. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. റീഷ സാറ കുര്യാക്കോസ്, ന്യൂഡെൽഹി; 9. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 10. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 12. ബീന തോമസ്, പുതുപ്പള്ളി, കോട്ടയം; 13. ടി.സി. മാത്തപ്പൻ, കുന്നംകുളം; 14. മറിയാമ്മ മാത്യു, കളമശേരി; 15. മോളി മാത്യു, നാരങ്ങാനം; 16. കെ. കെ. എബ്രഹാം പനയമ്പാല, കോട്ടയം; 17. ജെസി തോമസ്, പിമ്പ്രി, പുനെ; 18. സാറാമ്മ തമ്പി, കോയമ്പത്തൂർ; 19. വിനിത സി. ജെ. എറണാകുളം; 20. ബിനി ബോബൻ ഗുരുവായൂർ; 21. ബാബുജോൺ കാരംകോട്, കൊല്ലം; 22. ഡെയ്സി മാത്യു, നിരണം; 23. വൽസമ്മ ഫിലിപ്പ്, ഭോപാൽ; 24. സൂസമ്മ രാജൻ, ഹൈദരാബാദ്; 25. സാറാമ്മ വർഗീസ്, നിരണം; 26. ഓമന ചാക്കോ, നിരണം; 27. മാത്യു തോമസ്, ഭോപാൽ; 28. സൂസമ്മ മാത്യു, നാരങ്ങാനം; 29. റിങ്കു റെയ്ചൽ ചെറിയാൻ, നങ്ങ്യാർകുളങ്കര; 30. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 31. ആലിസ് വർഗീസ് ചമ്പക്കര, കോട്ടയം; 32. ഏലമ്മ എബ്രഹാം, കല്ലിശേരി; 33. ഷീന വർഗീസ് പെരിങ്ങര, തിരുവല്ല; 34. ഏലിയാമ്മ തോമസ്, ഷഹാഡ്, മുംബയ്; 35. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ.

(**കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ:** മേരിക്കുട്ടി ശാമുവൽ, ചുങ്കത്തറ; ഏലിയാമ്മ ജോൺ, നവിമുംബയ്; ഏലിയാമ്മ ഐസക്, പുത്തൂർ; എലിസബത്ത് തമ്പി, കൊച്ചി; സൂസമ്മ തങ്കൻ ഭാണ്ഡുപ്, മുംബയ്; മേരി തോമസ്, നാരങ്ങാനം; ബിജി മാത്യു, മംഗലാപുരം; ഏയ്ഞ്ചൽ സൂസൻ ചെറിയാൻ, കോട്ടയം; രഞ്ജിനി കളമശേരി; എലിസബത്ത്, ചെറിയാൻ നിരണം; മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ; റേച്ചൽ അലക്സാണ്ടർ, പുനെ; ജോളി അലക്സാണ്ടർ, കടപ്ര; സൂസമ്മ നൈനാൻ, ആറാട്ടുപുഴ; റോസമ്മ ജോർജ്, കൊൽക്കത്ത.)

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**
(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോഷി ബി. ജോൺ മണപ്പള്ളി**
**S.R.P. മാർക്കറ്റ് പി.ഒ.**
**കൊല്ലം ജില്ല-690539**

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-04-2006

## പദപ്രശ്നം – 34, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ദി | 2 യോ | ത്രെ | ഫെ | സ് | 3 ശൂ | 4 സൂ | 5 ഖെ | മീ | മ |
| ദി | ബെ | 6 ശ | 7 ഗി | ദ്ദോ | നോ | ക്കോ | 8 ശ | 9 ലോ | മ |
| മോ | 10 ബേ | ൻ | ലെ | ബാ | 11 ഖോ | ത് | ത്യാ | അ | 12 ബാ |
| സ് | ദ് | 13 കാ | യാ | 14 ഹെ | രോ | ദാ | വ് | ഷീ | രൂ |
| പ്ര | 15 ഖെ | 16 നോ | ദ് | 17 ഏ | ബെ | ദ് | മെ | 18 ലെ | ക് |
| ഥ | ദീ | ൻ | 19 മാ | ലി | യാം | 20 ഏ | സ് | ബാ | ഖി |
| 21 മ | ഖ | ല | രേ | യാ | 22 ബാ | 23 അ | ഹീ | നോ | വാം |
| ൻ | ഖെ | 24 ഏ | ശാ | വ് | 25 ബി | ത് | 26 ഹാ | ൻ | 27 മാ |
| 28 ബാ | ൽ | പെ | 29 ഖോ | ർ | ലോ | 30 ത്തൊ | ഗാ | ഗ് | ഖീ |
| 31 വ | ച | നം | 32 നാ | ഥാ | ൻ | 33 പ | ർ | പ | ർ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

## Form IV
## Malankara Sabha

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Fr. T.A.Edayadi |
| Whether Citizen of India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Fr. T.A. Edayadi |
| Address | : | Item No.5 |
| Editor | : | Fr. Dr. M. John Panicker |
| Whether Citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name&Address of the owner | : | Orthodox Viswasa Paripalana Samithy Devalokam, Kottayam-38 |

I, Fr. T.A. Edayadi here by declare that the particulars given above are true to the best of my knowledge and belief.

03.03.2006 Fr. T.A. Edayadi


## 40-ാം ചരമദിനം
## 18-03-2006



**സാറാമ്മ ഏബ്രഹാം (കുഞ്ഞമ്മ)**

**പുത്തൻപുരയ്ക്കൽ, ചിങ്ങവനം**

*"നിന്റെ മഹത്വമുദിക്കുംനാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

മക്കൾ:-
ലാല, ലീന, മനോജ്, സന്തോഷ്, സ്മിത, അജിത്

മരുമക്കൾ:-
ലാലു, ഹെലൻ, ഷൈനി, മനോജ്

കൊച്ചു മക്കൾ:-
രോഹിത്ത്, രമിത്ത്, വിവിൻ, റോഹൻ, അമൽ, അതുൽ

# ആരാധന സമയമാറ്റം : ചില വേദശാസ്ത്ര പ്രശ്നങ്ങൾ

ഫാ. ഡോ. ബി. വറുഗീസ് (പ്രൊഫ. ഓർത്തഡോക്സ് സെമിനാരി)

2003 മാർച്ച് മുതൽ മലങ്കരസഭയിലെ ചില ദേവാലയങ്ങളിൽ പെസഹാ, ഈസ്റ്റർ, ക്രിസ്തുമസ് എന്നീ പെരുന്നാളുകളുടെ ശുശ്രൂഷകളും തുടർന്നുള്ള വി. കുർബ്ബാനയും സന്ധ്യക്കാണ് നടത്തി വന്നിരുന്നത്. "ആളുകളുടെ സൗകര്യത്തിനായി സമയം മാറ്റുന്നു" എന്നല്ലാതെ മറ്റൊരു ന്യായീകരണവും ഇതിനു നൽകിയിരുന്നില്ല. സഭാ വിശ്വാസികളിൽ ആശയ കുഴപ്പം ഉണ്ടാക്കിയ ഈ നടപടിക്ക് വിരാമമിട്ടുകൊണ്ട് പ. ബാവാ തിരുമേനിയും സുന്നഹദോസും എടുത്ത തീരുമാനം വളരെയധികം സ്വാഗതാർഹമാണ്. ആരാധനയുടെ സമയമാറ്റം ഉയർത്തുന്ന വേദശാസ്ത്രപരവും പ്രായോഗികവുമായ ചില പ്രശ്നങ്ങളെപ്പറ്റിയാണ് ഈ ലേഖനത്തിൽ പരാമർശിക്കുന്നത്.

1) യേശുക്രിസ്തു വി. കുർബ്ബാന സ്ഥാപിച്ചത് സന്ധ്യക്കായിരുന്നുവെങ്കിലും, അപ്പോസ്തോലിക കാലം മുതൽ പ്രഭാതത്തിലാണ് വി. കുർബ്ബാനയർപ്പിച്ചിരുന്നത്. കാരണം കർത്താവിന്റെ ഉയിർപ്പുമായി ബന്ധിപ്പിച്ച് വി. കുർബ്ബാനയെ മനസ്സിലാക്കിയിരുന്നതു കൊണ്ടാണ്. ഉയിർത്തെഴുന്നേറ്റ കർത്താവിനെ കാണുവാനും കർത്താവുമായി അത്താഴം കഴിക്കുവാനുമുള്ള അവസരമായിട്ടാണ് വി. കുർബ്ബാനയെ കണക്കാക്കിയിരുന്നത്. (ലൂക്കോ. 24:29-30).

2) അതിരാവിലെയാണല്ലോ കർത്താവ് ഉയിർത്തെഴുന്നേറ്റത്, അന്ധകാരത്തിൽ നിന്നും പ്രകാശത്തിലേക്കുള്ള മാറ്റത്തിന്റെ പ്രതീകമായിട്ടാണ് സഭാ പാരമ്പര്യം കർത്താവിന്റെ ഉയിർപ്പിനെ മനസ്സിലാക്കിയിരുന്നത്. പ്രഭാതത്തിലെ വി. കുർബ്ബാനയർപ്പണം ഈ മാറ്റത്തിന്റെ, അതായത് നീതി സൂര്യനായ ക്രിസ്തുവിന്റെ ഉയിർപ്പിന്റെ പ്രഖ്യാപനമാണ്. രാത്രി പ്രാർത്ഥന, പ്രഭാത പ്രാർത്ഥന എന്നിവ പൂർത്തിയാക്കിയ ശേഷം മാത്രമേ വി. കുർബ്ബാന അർപ്പിക്കാവൂ എന്ന് സഭാപാരമ്പര്യം അനുശാസിക്കുന്നത് അതു കൊണ്ടാണ്.

3) പ്രധാനപ്പെട്ട പെരുന്നാളുകളുടെ തലേ രാത്രിയിൽ ജാഗരണ പ്രാർത്ഥന (all night vigil) നടത്തുന്ന രീതി ആദിമ സഭയിൽ ഉണ്ടായിരുന്നു. മിക്ക ഓർത്തഡോക്സ് സഭകളും ഇന്നും ഈ പാരമ്പര്യം തുടരുന്നുണ്ട്. എന്നാൽ ആധുനിക കാലത്ത് സുറിയാനി സഭയിൽ എന്തുകൊണ്ടോ ഈ പതിവ് നിന്നുപോയി, രാത്രി മുഴുവൻ നീണ്ടു നിൽക്കുന്ന അഖണ്ഡ പ്രാർത്ഥനയെ തുടർന്ന് വി. കുർബ്ബാന അർപ്പിക്കുന്ന പാരമ്പര്യത്തിൽ നിന്നാണ് പാതിരാത്രിക്കു ശേഷം ശുശ്രൂഷകളും പ്രാർത്ഥനകളും നടത്തി, പുലരും മുമ്പെ വി. കുർബ്ബാന അർപ്പിക്കുന്ന രീതി ഉണ്ടായത്.

4) ഒരു 'തക്സാ' അഥവാ ക്ലിപ്തമായ ക്രമം (fixed order) അനുസരിച്ചാണല്ലോ എല്ലാ പുരാതന സഭകളും വി. കുർബ്ബാനയും മറ്റു കൂദാശകളും അനുഷ്ഠിക്കുന്നത്. എഴുതി തയ്യാറാക്കിയ പ്രാർത്ഥനകളും, ഗീതങ്ങളും മാത്രമല്ല, യാമ പ്രാർത്ഥനകൾ, ഉപവാസം, സമയം, ധൂപാർപ്പണം, വിവിധ പ്രതീകങ്ങൾ, ദേവാലയത്തിന്റെ ക്രമീകരണങ്ങൾ, ആരാധനാ സംഗീതം എന്നിവയും തക്സായുടെ ഭാഗമാണ്.

'സമയം' (Time) തക്സായുടെ സുപ്രധാന ഘടകമാണ്. 'ഞായറാഴ്ച', അഥവാ ആഴ്ചയുടെ ഒന്നാം ദിവസം' ആരാധനാദിവസമായി വേർതിരിച്ചത്, 'സമയം' ആരാധനയുടെ ക്രമത്തിന്റെ ഭാഗമാണ് എന്നതിന്റെ വ്യക്തമായ തെളിവാണ്. (കർത്താവ് ഉയിർത്തെഴുന്നേറ്റതും, ശിഷ്യന്മാർക്ക് പ്രത്യക്ഷനായതും ഞായറാഴ്ചയാണ്. മറ്റൊരു സുറിയാനി പാരമ്പര്യമനുസരിച്ച് കർത്താവ് സ്വർഗ്ഗാരോഹണം ചെയ്തതും ഞായറാഴ്ചയായിരുന്നു. അതിനാൽ വി. അപ്രേമിന്റെ കാലത്ത് ഉയിർപ്പിനു ശേഷം അമ്പതാം ദിവസം ഞായറാഴ്ച സ്വർഗ്ഗാരോഹണത്തിന്റെയും പെന്തിക്കോസ്തിയുടെയും സംയുക്തമായ ആചരണം നടത്തിയിരുന്നു. അതുപോലെ കർത്താവിന്റെ രണ്ടാമത്തെ വരവും അന്തിമ ഉയിർപ്പും ഞായറാഴ്ചയായിരിക്കുമെന്നാണ് സുറിയാനി പാരമ്പര്യം.

സമയം 'തക്സാ'യുടെ ഭാഗമായതു കൊണ്ടാണ് പ്രധാനപ്പെട്ട എല്ലാ കൂദാശകളും, പ്രഭാതത്തിലുള്ള വി. കുർബ്ബാന അർപ്പണത്തോടനുബന്ധിച്ച് നടത്തുന്നത് (ഉദാ. മാമോദീസാ, പട്ടംകൊട, മൂറോൻ കൂദാശ, ദേവാലയ കൂദാശ).

യാമപ്രാർത്ഥന വി. കുർബ്ബാന അർപ്പണത്തിന്റെ 'തക്സാ'യുടെ ഭാഗമാണ്. തലേദിവസം സന്ധ്യമുതലുള്ള എല്ലാ യാമ പ്രാർത്ഥനകളും പൂർത്തിയാക്കിയിട്ടാണല്ലോ വി. കുർബ്ബാന അർപ്പിക്കുന്നത്. ഒരർത്ഥത്തിൽ ഒരാഴ്ചത്തെ മുഴുവൻ യാമ പ്രാർത്ഥനകളും ഞായറാഴ്ചയുള്ള വി. കുർബ്ബാനയർപ്പണത്തിന്റെ ഭാഗമാണ്.

ആരാധനയിലെ (തക്സായിലെ) ഘടകങ്ങൾ സൗകര്യാർത്ഥം മാറ്റാവുന്നവയല്ല. അതിനാൽ സമയമാറ്റം തക്സായുടെ ലംഘനമാണ്.

തക്സായിൽ മാറ്റം വരുത്താൻ പാടില്ലാത്ത ഘടകങ്ങളും മാറ്റാവുന്ന ഘടകങ്ങളും ഉണ്ട്. സമയം, ഉപവാസം, യാമപ്രാർത്ഥനകൾ, പൗരോഹിത്യ സ്ഥാനികളുടെ പങ്കാളിത്തം, ദേവാലയത്തിലെ അടിസ്ഥാന പ്രതീകങ്ങൾ (ധൂപാർപ്പണം, തബലൈത്താ, കുരിശ്, മെഴുകുതിരികൾ) എന്നിവ മാറ്റം വരുത്താൻ സാധിക്കാത്ത ഘടകങ്ങൾ (fixed elements) ആണ്. ഗീതങ്ങൾ, പ്രാർത്ഥനകൾ, വേദവായന എന്നിവയിൽ കാലോചിതമായ മാറ്റങ്ങൾ വന്നിട്ടുണ്ട്. അവയിൽ ചിലത് സന്ദർഭോചിതമായി ഉപയോഗിക്കുവാൻ (selective use) സഭാ പാരമ്പര്യം അനുവദിക്കുന്നു. എന്നാൽ സമയം, ഉപവാസം, അപ്പവീഞ്ഞുകൾ എന്നിവയിൽ മാറ്റം വരുത്തുവാൻ പാരമ്പര്യം അനുവദിക്കുന്നില്ല.

5) ഓരോ ഞായറാഴ്ചയും ഉയിർപ്പിന്റെ പ്രതിവാര ആഘോഷമാണ്. അതിന്റെ പൂർത്തീകരണമാണ് പ്രഭാതത്തിലുള്ള വി. കുർബ്ബാന അർപ്പണം. കർത്താവിന്റെ രണ്ടാമത്തെ വരവ്, അന്തിമ ഉയിർപ്പ് എന്നിവയെപ്പറ്റി "വലിയ പ്രഭാതം" എന്നാണ് പ്രാർത്ഥനകളിൽ വിശേഷിപ്പിച്ചിരിക്കുന്നത്. 'വലിയ പ്രഭാത'ത്തിന്റെ പ്രത്യാശയിലാണ് പ്രഭാതത്തിൽ വി. കുർബ്ബാന അർപ്പിക്കുന്നത്.

6) ഉപവാസം തക്സായുടെ ഭാഗമാണ്. ഉപവാസത്തോടും സ്വസ്ഥമായ ഒരുക്കത്തോടും കൂടി വി. കുർബ്ബാന അർപ്പിക്കണമെന്നും, വിശ്വാസികൾ വി. കുർബ്ബാനയിൽ സംബന്ധിക്കണമെന്നും ഓർത്തഡോക്സ് സഭാ പാരമ്പര്യം നിഷ്കർഷിക്കുന്നു. ആറോ എട്ടോ മണിക്കൂർ ഭക്ഷണം കഴിക്കാതിരിക്കുന്നതു മാത്രമല്ല ഉപവാസം. ശരീരമനസ്സുകൾ, നാവ്, ഇന്ദ്രിയങ്ങൾ എന്നിവയുടെ നിയന്ത്രണവും, സ്വസ്ഥതയും ഉപവാസത്തിന്റെ ഭാഗമാണ്.

7) ഇത്തരം 'വിട്ടുവീഴ്ചകൾ' വി. കുർബ്ബാനയെ ലാഘവത്തോടെ കാണുവാനും, അതിന്റെ പവിത്രതയെപ്പറ്റിയുള്ള സഭയുടെ ഉപദേശങ്ങളെ അവഗണിക്കുവാനും ജനങ്ങളെ പ്രേരിപ്പിക്കും. സമയമാറ്റം കൊണ്ട് ഇടവകകളുടെ ആത്മീയജീവിതത്തിൽ എന്തെങ്കിലും മാറ്റം വന്നതായി തോന്നുന്നില്ല.

8) സൗകര്യാർത്ഥം സന്ധ്യക്ക് വി. കുർബ്ബാന അർപ്പിക്കാമെന്ന ധാരണ സഭാംഗങ്ങൾക്കിടയിൽ പരന്നാൽ ഗൗരവമായ പ്രത്യാഘാതങ്ങൾ ഉണ്ടാകാവുന്നതാണ്. "ഓർമ്മ കുർബ്ബാനകൾ" സൗകര്യാർത്ഥം സന്ധ്യക്ക് നടത്തിക്കൂടേ എന്നു ചോദിച്ചാൽ എന്തു മറുപടി നൽകാനാവും?

ആളുകളുടെ സൗകര്യത്തിനുവേണ്ടി പട്ടക്കാരൻ ചെയ്തുകൊടുക്കുന്ന കർമ്മമല്ല വി. കുർബ്ബാന. ഉയിർപ്പിന്റെ പ്രത്യാഗമനത്തിൽ അതിന്റെ പ്രഖ്യാപനത്തിനായിട്ടുള്ള ഒരുമിച്ചു കൂടലാണ് ആരാധന.

9) ചില സ്ഥലങ്ങളിൽ പെസഹാ, ഈസ്റ്റർ എന്നീ ദിവസങ്ങളിലെ ശുശ്രൂഷകളും വി. കുർബ്ബാനയും വൈകിട്ട് 8.30-ന് അവസാനിച്ചതിന് തെളിവുണ്ട്. ഉയിർപ്പിന്റെ ശുശ്രൂഷയും, തുടർന്നുള്ള വി. കുർബ്ബാനയും നേരത്തെ നടത്തുന്നത് അക്ഷന്തവ്യമായ ഒരു പാരമ്പര്യ ലംഘനമാണ്.

10) ഹാശാ ബുധൻ, ദുഃഖശനി എന്നീ ദിവസങ്ങളിൽ ചില പള്ളികളിൽ ഉച്ചകഴിഞ്ഞ് ശവസംസ്ക്കാരം ഉണ്ടായിരുന്നു. ഉച്ചഭക്ഷണം കഴിക്കാതെ വിലാപയാത്രയിൽ ദീർഘദൂരം നടന്ന്, പകൽ സമയത്തെ ക്ഷീണത്തോടെ വി. കുർബ്ബാന അർപ്പിക്കുന്ന വൈദികന് ആരാധനയിൽ ഏകാഗ്രത പുലർത്തുവാൻ സാധിക്കുമോ?

ഹാശാ ബുധനാഴ്ച മണിക്കൂറുകൾ കുമ്പസാരത്തിനു വേണ്ടി ചെലവഴിച്ച ശേഷം വൈകിട്ട് വി. കുർബ്ബാന അർപ്പിക്കുന്ന വൈദികനും എത്രമാത്രം ഏകാഗ്രത പുലർത്തുവാൻ സാധിക്കും?

11) ദുഃഖശനിയാഴ്ച ഉച്ചവരെ ഉപവസിക്കുന്ന പാരമ്പര്യം കുറഞ്ഞത് നാലാം നൂറ്റാണ്ടുമുതൽ സഭ പിന്തുടരുന്നു. പല കാനോനുകളും ഇത് അനുശാസിക്കുന്നുണ്ട്. അതുകൊണ്ടാണ് ദുഃഖശനിയാഴ്ച ഉച്ചക്ക് വി. കുർബ്ബാന അർപ്പിക്കുന്നത്. സന്ധ്യക്ക് ഈസ്റ്റർ ആഘോഷിക്കുന്ന സ്ഥലങ്ങളിൽ ദുഃഖശനിയാഴ്ച രാവിലെ വി. കുർബ്ബാന അർപ്പിക്കുവാൻ നിർദ്ദേശിച്ചിരുന്നു. ദുഃഖശനിയാഴ്ച രാവിലെയുള്ള വി. കുർബ്ബാനയർപ്പണം നീതീകരിക്കാവുന്നതല്ല.

ദുഃഖശനിയാഴ്ച രാവിലെയും തുടർന്ന് സന്ധ്യക്ക് ഉയിർപ്പു പെരുന്നാളിന്റെ ഭാഗമായും വി. കുർബ്ബാന അർപ്പിക്കുന്നത് ന്യായീകരിക്കാനാവുകയില്ല. തത്വത്തിൽ 'ശനിയും' 'ഞായറു'മായി രണ്ടു ദിവസങ്ങൾ എന്നു പറയാമെങ്കിലും ജനങ്ങളുടെ അനുഭവത്തിൽ 'ഒരേ ദിവസം രണ്ടു കുർബ്ബാന' അർപ്പണമാണ് നടക്കുന്നത്.

12) രാത്രിയിലെ ആരാധനയിൽ കുടുംബാംഗങ്ങൾ ഒരുമിച്ച് വന്നു സംബന്ധിക്കുന്നതിൽ പ്രായോഗിക ബുദ്ധിമുട്ടുകൾ ("കള്ളന്മാരുടെ ശല്യം") ഉണ്ടെന്നുള്ളത് ശരിയാണ്. അതിരാവിലെ അഞ്ചു മണിയോടെ ശുശ്രൂഷകൾ തുടങ്ങുവാൻ അനുവാദം നൽകിയിരിക്കുന്നത് തികച്ചും സ്വാഗതാർഹമാണ്.

13) ആരാധനാ സമയത്തിന്റെ കാര്യത്തിൽ ബാഹ്യകേരളത്തിലെ ഇടവകകൾക്ക് അൽപ്പം സ്വാതന്ത്ര്യം (exception) നൽകിയിട്ടുണ്ട്. എന്നാൽ സന്ധ്യക്കു പകരം പ്രഭാതത്തിൽ ആരാധന നടത്തുവാൻ പ്രോത്സാഹിപ്പിക്കുന്നതായിരിക്കും നല്ലത്.

14) വേണ്ടത്ര ചിന്തിക്കാതെ ചില സ്ഥലങ്ങളിൽ മാത്രം ആരാധനാപരിഷ്കരണം ഏർപ്പെടുത്തിയാൽ കേരളത്തിലെ സീറോ മലബാർ കത്തോലിക്കാ സഭിയൽ സംഭവിച്ചതുപോലെ 'Liturgical anarchy' മലങ്കര സഭയിൽ ഉണ്ടാകും.

15) മലങ്കരസഭയെ പൗരസ്ത്യ പാരമ്പര്യവുമായി ബന്ധിപ്പിക്കുന്ന ഏറ്റവും

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ



## ഓർത്തഡോക്സ് സൺഡേസ്ക്കൂൾ ജേതാക്കൾ

1. പ്രതിഭ:- അജ്ന പി. ജോയി, സെ. ജോർജ് സൺഡേസ്ക്കൂൾ, പടിഞ്ഞാറെ തെരുവ്, കൊട്ടാരക്കര (കൊല്ലം ഭദ്രാസനം).

2. **വിജ്ഞാനി:-** ലീനാ പി. മർക്കോസ്, പേരൂർക്കട സെ. ഗ്രിഗോറിയോസ് സൺഡേസ്ക്കൂൾ, തിരുവനന്തപുരം (തിരുവനന്തപുരം ഭദ്രാസനം)

3. പ്രവീൺ:- ജിനു എലിസബത്ത് ജോൺ, പുത്തനങ്ങാടി കുരിശുപള്ളി സൺഡേസ്ക്കൂൾ, കോട്ടയം (കോട്ടയം സെൻട്രൽ ഭദ്രാസനം)

**പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്ക്കൂൾ അസോസിയേഷൻ 31-12-2005-ൽ നടത്തിയ മത്സര പരീക്ഷയിൽ റാങ്കു നേടിയവരുടെ പേരു വിവരം.**

ക്ലാസ്സ് 5 - ഒന്നാം റാങ്ക് : അലിനാ എൽസാ മാണി, സെന്റ് തോമസ് വടക്കൻമണ്ണൂർ മണർകാട്-കോട്ടയം (മാർക്ക് 44)
രണ്ടാം റാങ്ക് : ജിബിൻ റ്റി. ബാബു, സെന്റ് തോമസ് വലിയപള്ളി കുണ്ടറ - തിരുവനന്തപുരം (മാർക്ക് 42)

ക്ലാസ്സ് 6 - ഒന്നാം റാങ്ക് : ചിഞ്ചു ആലീസ് വിൻസൺ, സെന്റ് ഏലിയാസ് ബുധനൂർ, ഇടുങ്കാട്-ചെങ്ങന്നൂർ (മാർക്ക് 47¹/₂)
രണ്ടാം റാങ്ക് : മോനാ മേരി വറുഗീസ്, എം.ജി.എം. തോട്ടപ്പുഴ, ഉമയാറ്റുകര-ചെങ്ങന്നൂർ (മാർക്ക് 46)

ക്ലാസ്സ് 7 - ഒന്നാം റാങ്ക് : ബിന്റു കെ. കുര്യൻ - സെ. മേരീസ് താബോർ പാച്ചിറ, കുറിച്ചി - കോട്ടയം (മാർക്ക് 48)
- രണ്ടാം റാങ്ക് : അശ്വിതാ മേരി ഏബ്രഹാം, സെ. ഗ്രിഗോറിയോസ്, ഐക്കരപ്പടി, കല്ലൂപ്പാറ - നിരണം (മാർക്ക് 47¹/₂)

ക്ലാസ്സ് 8 - ഒന്നാം റാങ്ക് : പ്രബീന മേരി കെ. ബി., എം.ജി.എം. വൈശ്ശേരി, ആർത്താറ്റു - കുന്നംകുളം (മാർക്ക് 48)
- രണ്ടാം റാങ്ക് : തുഷാരാ മാത്യു - സെ. മേരീസ് തൊടുവക്കാട്ട്, പറക്കോട് - കൊല്ലം (മാർക്ക് 46)

ക്ലാസ്സ് 9 - ഒന്നാം റാങ്ക് : ജൂലിൻ എൽസ് വറുഗീസ് - സെ. ജോർജ് ചേപ്പാട്, കാർത്തികപ്പള്ളി - മാവേലിക്കര (മാർക്ക് 47)
രണ്ടാം റാങ്ക് : രേഷ്മാ അന്ന ഫിലിപ്പ് - സെ. മേരീസ് തലക്കുളം, ചെങ്ങരൂർ - നിരണം (മാർക്ക് 46)

ക്ലാസ്സ് 10 - ഒന്നാം റാങ്ക് : അനു ജോസ് - സെ. ജോൺസ് മുണ്ടത്താനം, വാഴൂർ, കോട്ടയം (മാർക്ക് 94)
- രണ്ടാം റാങ്ക് : റ്റീനാ ബാബു - സെ. ഇഗ്നേഷ്യസ്, കുടമുക്ക്, തുമ്പമൺ (മാർക്ക് 86)
- മൂന്നാം റാങ്ക് : റ്റിറ്റി ബാബു - സെ. ഇഗ്നേഷ്യസ്, കുടമുക്ക്, തുമ്പമൺ (മാർക്ക് 85)

ക്ലാസ്സ് 12 - ഒന്നാം റാങ്ക് : അനീനാ സൂസൻ തോമസ് - സെ. ജോർജ് കാരയ്ക്കൽ, തിരുവല്ല വെസ്റ്റ് - നിരണം (മാർക്ക് 82)
രണ്ടാം റാങ്ക് : സ്വപ്നാ സൈമൺ - സെ. തോമസ് കല്ലിമേൽ - മാവേലിക്കര (മാർക്ക് 67)
മൂന്നാം റാങ്ക് : ഷീനാ സാറാ അലക്സ് - സെ. പീറ്റേഴ്സ് & സെ. പോൾസ് വാളുവേലി, മല്ലപ്പള്ളി, നിരണം (മാർക്ക് 60)

❖

---

പ്രധാന കണ്ണി ആരാധനയാണ്. അതിൽ വരുത്തുന്ന മാറ്റങ്ങൾ ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കുമെന്നാണ് എന്റെ വിശ്വാസം.

അനിയന്ത്രിതമായ രീതിയിൽ ഗായക സംഘങ്ങൾ വിവാഹശുശ്രൂഷയിൽ 'ഗാനമേളകൾ' നടത്തി, വിവാഹത്തിന്റെ ആരാധനാ സ്വഭാവത്തെ നഷ്ടമാക്കിക്കൊണ്ടിരിക്കുന്നു. സോളോ പാടുന്ന ഗായകനും, 'ഡ്യൂയെറ്റ്' (duet) പാടുന്നവരും ഗായക സംഘത്തിന്റെ മുമ്പിൽ 'അംഗ വിക്ഷേപം' നടത്തി 'ഷൈൻ' ചെയ്യുന്ന കയർ ലീഡറന്മാരും 'Liturgical anarchy' യുടെ നാന്ദി കുറിക്കുന്നവരാണ്. അവരെ നിയന്ത്രിക്കുന്നതിൽ പ. ബാവാ തിരുമേനിയും, പ. സുന്നഹദോസും നടപടിയെടുക്കുമെന്ന് വിശ്വസിക്കുന്നു.

ഇന്ന് നമ്മുടെ ജനങ്ങളെ സഭയോട് ചേർത്തു നിർത്തുന്ന ഏറ്റവും പ്രധാനപ്പെട്ട ഘടകം നമ്മുടെ ആരാധനയാണ്. അതിൽ വരുത്തുന്ന ഓരോ പരിഷ്കാരവും അതീവ ശ്രദ്ധയോടെ വേണം ചെയ്യുവാൻ. ❖






## വൈദീക സമ്മേളനം

മലങ്കര ഓർത്തഡോക്സ് സഭയുടെ മദ്രാസ്, മുംബൈ, ഡൽഹി, കൽക്കട്ടാ ഭദ്രാസനങ്ങളിലെ വൈദീകരുടെ ത്രിദിന സമ്മേളനം 2006 ജനുവരി 17 മുതൽ 19 വരെ മുംബൈ ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ ഭദ്രാസ നാസ്ഥാനമായ വാഷി ഓർത്തഡോക്സ് ചർച്ച് സെന്ററിൽ വച്ചു നടത്തപ്പെട്ടു.

അഭിവന്ദ്യരായ സ്തേഫാനോസ് മാർ തേവോദോസി യോസ്, ഗീവറുഗീസ് മാർ കൂറിലോസ് എന്നീ മെത്രാപ്പോലീത്താമാരും, വെരി. റവ. എം.എസ്. സ്ക്കറിയാ റമ്പാൻ, റവ. ഫാ. റ്റി. ജെ. ജോഷ്വാ, റവ. ഫാ. ഡോ. റജി മാത്യൂസ്, റവ. ഫാ. ബിജേഷ് ഫിലിപ്പ്, റവ. ഫാ. ഡോ. ഏബ്രഹാം ഉമ്മൻ, റവ. ഫാ. ഫിലിപ്പ് കുരുവിള, റവ. ഫാ. ഡോ. ഷാജി പി. ജോൺ തുടങ്ങിയവരും കോൺഫറൻസിനു നേതൃത്വം നൽകി.

സമ്മേളനത്തിന്റെ പ്രധാന ചിന്താവിഷയം "You are the ministers of Christ and stewards of the mysteies of God" (1 Corin. 1:4) എന്നതായിരുന്നു.

## തിരഞ്ഞെടുത്തു



സെന്റ്. തോമസ് ഓർത്തഡോക്സ് വൈദീക സംഘം ഔട്ട്സൈഡ് കേരളാ റീജിയൻ (മുംബൈ, ഡൽഹി, ചെന്നൈ, കൽക്കട്ട)-ന്റെ സെക്രട്ടറിയായി ഫാ. ഫിലിപ്പ് എം. സാമുവേലി (ഡൽഹി) നെ യോഗം തിരഞ്ഞെടുത്തു.

## കൂദാശ ചെയ്തു



പുതുക്കിപ്പണിത തടാകം ക്രിസ്തുശിഷ്യാശ്രമം ചാപ്പലിന്റെ കൂദാശ പീലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ മെത്രാപ്പോലീത്താമാർ ചേർന്നു നിർവ്വഹിക്കുന്നു.



ബാംഗ്ലൂർ ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസ്സോസിയേഷന്റെ ആഭിമുഖ്യത്തിൽ 2005-2006-ൽ നടത്തിയ വിവിധ മത്സരങ്ങളിൽ ഏറ്റവും കൂടുതൽ പോയിന്റ് കരസ്ഥമാക്കി Bossa Champion ആയ മിസ്സ്. ശ്വേതാ സൂസൻ ഐസക്. ജലഹള്ളി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം. ഡോ. റഞ്ചി ഐസക് മാത്യൂസിന്റെയും ഡോ. അന്ന ഐസക്കിന്റെയും പുത്രിയാണ്.



സഹപാഠ്യമത്സരം (സൗത്ത്സോൺ) ജൂണിയർ വിഭാഗം പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ മിന്റു മേരി മാത്യു. പത്തനാപുരം സെന്റ് സ്റ്റീഫൻസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയാണ്.



സഹപാഠ്യമത്സരം (സൗത്ത്സോൺ) സീനിയർ വിഭാഗം സംഗീതത്തിൽ ഒന്നാം സ്ഥാനം നേടിയ മിന്റു സാറാ ജോർജ് കൊല്ലം ഭദ്രാസനം അടൂർ സെ. തോമസ് കത്തീഡ്രലിൽ കോട്ടമുകൾ സെ. തോമസ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനി.



സൺഡേസ്ക്കൂൾ സഹപാഠ്യമത്സരങ്ങളിൽ സെൻട്രൽ സോണിൽ ജൂനിയർ പ്രസംഗത്തിന് രണ്ടാം സ്ഥാനവും തോമ്മാ മാർ ദിവന്നാസ്യോസ് സ്മാരക അഖില മലങ്കര കലാമത്സരത്തിൽ ജൂനിയർ പ്രസംഗത്തിന് ഒന്നാം സ്ഥാനവും വേദവായനയിൽ രണ്ടാം സ്ഥാനവും നേടിയ ചിഞ്ചു സാറാ ബ്ലസൻ. അഡ്വ. ബ്ലസൻ സാം, ഷേർലി ബ്ലസൻ എന്നിവരുടെ മകളും പന്തളം-കുരമ്പാല സെന്റ് തോമസ് ഇടവകാംഗവുമാണ്.

## ഡോക്ടറേറ്റ് ലഭിച്ചു



എറണാകുളം ഗവ. കോളജ് ലക്ചറർ ശ്രീമതി ലൗലി പൗലോസിന് കൊച്ചിൻ യൂണിവേഴ്സിറ്റിയിൽ നിന്ന് "നിയമത്തിൽ" യിൽ ഡോക്ടറേറ്റ് ലഭിച്ചു. അങ്കമാലി ഭദ്രാസനത്തിലെ ഓർത്തഡോക്സ് വൈദീകനായ കോതമംഗലത്ത് മരങ്ങാട്ടു ഫാ. എം.വി. പൗലോസിന്റെ മകളും എറണാകുളം ഡെപ്യൂട്ടി കളക്ടർ എ. റ്റി. ജെയിംസിന്റെ ഭാര്യയുമാണ്.



മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലങ്കണത്തിൽ 89-ാമത് മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനോടനുബന്ധിച്ചുള്ള പ്രധാന സമ്മേളനത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ അനുഗ്രഹ പ്രഭാഷണം നടത്തുന്നു. ഫിലിപ്പോസ് മാർ യൗസേബിയോസ്, റവ. ഡോ. ക്രിസ്റ്റഫോറസ് റമ്പാൻ, ഫാ. ജോസഫ് സാമുവേൽ കറുകയിൽ, വികാരി ഫാ. ഫിലിപ്പ് മാത്യു.

## ഗ്രാമങ്ങളിൽ സൂര്യോദയം – ഡോക്യുമെന്ററി ഫിലിം



കൽക്കട്ടാ ഭദ്രാസനാധിപൻ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ ജീവിതം അടിസ്ഥാനമാക്കിയും പ്രത്യേകിച്ച് ഉത്തരേന്ത്യൻ മിഷനും ചേർത്ത് ഗ്രാമങ്ങളിൽ സൂര്യോദയം എന്ന പേരിലുള്ള ഡോക്യുമെന്ററിയുടെ സ്വിച്ച് ഓൺ കർമ്മം 14-02-2006 ചൊവ്വാഴ്ച 10.30-ന് ദേവലോകം അരമന കമ്മറ്റി ഹാളിൽ വച്ച് പത്മശ്രീ. കെ. എം. മാത്യു (ചീഫ് എഡിറ്റർ മലയാള മനോരമ) നിർവ്വഹിച്ചു. പരിശുദ്ധ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷനായിരുന്നു. അരമന മാനേജർ ഫാ. കെ. സഖറിയ, പ. ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. സാബു കുറിയാക്കോസ്, മലങ്കരസഭ മാസിക ചീഫ് എഡിറ്റർ ഫാ. ഡോ. ജോൺ പണിക്കർ, ഓർത്തഡോക്സ് സഭാ പി.ആർ.ഒ. ഡോ. ജോസ് പാറക്കടവിൽ തുടങ്ങിയവർ സംസാരിച്ചു. മസ്ക്കറ്റ് മാർ ഗ്രിഗോറിയോസ് ഇടവകയാണ് ഡോക്യുമെന്ററി നിർവ്വഹിക്കുന്നത്. ഇടവകയ്ക്കുവേണ്ടി:- വികാരി-ഫാ. ഷാജി മുകടിയിൽ, ട്രസ്റ്റി - ഇ. ഐ. രാജൻ, സെക്രട്ടറി - സാം വർഗീസ്, കോ-ട്രസ്റ്റി - കുറിയാക്കോസ് മാത്യു, ഇടവക മാനേജിംഗ് കമ്മറ്റിയംഗങ്ങൾ. വൈദീകർ, മസ്ക്കറ്റ് ഇടവകാംഗങ്ങൾ, കാതോലിക്കേറ്റ് അരമന സ്റ്റാഫംഗങ്ങൾ തുടങ്ങിയവരും ചടങ്ങിൽ സംബന്ധിച്ചു. രചന, സംവിധാനം ഫാ. റ്റി. എ. ഇടയാടി, ഫാ. തോമസ് പി. മുകളിൽ.

## MGF ചികിത്സാ സഹായം

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പ്രവർത്തിക്കുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ വർഷം തോറും നൽകി വരുന്ന ചികിത്സാ സഹായത്തിന് അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷാ ഫോറത്തിന് എഴുതുക. സെക്രട്ടറി, മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ, ഓർത്തഡോക്സ് സെമിനാരി, പി. ബി. -98, ചുങ്കം, കോട്ടയം-686001 പൂരിപ്പിച്ച ഫാറങ്ങൾ മാർച്ച് 31 -ന് മുൻപ് അയയ്ക്കേണ്ടതാണ്.

## എം. എഡ്. കോഴ്സ് ഉദ്ഘാടനം ചെയ്തു

പത്തനാപുരം മൗണ്ടു താബോർ ട്രെയിനിംഗ് കോളേജിൽ ഈ വർഷം ആരംഭിച്ച എം. എഡ് കോഴ്സിന്റെ ഔദ്യോഗിക ഉദ്ഘാടനം പ. ബസ്സേലിയോസ് മാർതോമാ ദിദിമോസ് കാതോലിക്ക ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ കേരള സർവ്വകലാശാല പ്രോ. വൈസ് ചാൻസലർ ഡോ. ജയപ്രകാശ് ഉദ്ഘാടനം ചെയ്തു. അഭി. യാക്കൂബ് മാർ ഐറേനിയോസ്, ഫാ. കെ. എ. ഏബ്രഹാം, പ്രൊഫ. എൻ. കെ. വേണുഗോപാൽ ഡോ. പീറ്റർ മാത്യു എന്നിവർ ആശംസകൾ അർപ്പിച്ചു.

# പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് 2006 ഫെബ്രുവരി 21 മുതൽ 24 വരെയുള്ള തീയതികളിൽ കോട്ടയം പഴയ സെമിനാരിയൽ കൂടി.

പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ കാതോലിക്കാ ബാവായുടെ ദേഹവിയോഗത്തിൽ സുന്നഹദോസ് ഖേദം രേഖപ്പെടുത്തി.

സഭയുടെ പുതിയ കാതോലിക്കാ ബാവാ ആയി ഉയർത്തപ്പെട്ട മോറോൻ മാർ ബസ്സേലിയോസ് ദിദിമോസ് പ്രഥമൻ തിരുമേനിയേയും നവമെത്രാപ്പോലീത്തന്മാരായി അവരോധിക്കപ്പെട്ട ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. സഖറിയാസ് മാർ തെയോഫിലോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഔഗേൻ മാർ ദിവന്നാസ്യോസ് എന്നീ തിരുമേനിമാരെയും യോഗം അനുമോദിച്ചു.

താഴെപ്പറയുന്ന പ്രധാന തീരുമാനങ്ങൾ കൈക്കൊണ്ടു.

1. മെത്രാപ്പോലീത്തന്മാരുടെ ട്രാൻസ്ഫർ, റിട്ടയർമെന്റ് എന്നിവ സംബന്ധിച്ച് മുൻ സുന്നഹദോസ് യോഗം കൈക്കൊണ്ടു തീരുമാനം നടപ്പിലാക്കുവാൻ തീരുമാനിച്ചു.

2. ക്രിസ്മസ്, പെസഹ, ഈസ്റ്റർ തുടങ്ങിയ ശുശ്രൂഷകൾ കേരളത്തിലെ ദേവാലയങ്ങളിൽ രാവിലെ രണ്ട് മണിക്ക് ശേഷവും അഞ്ച് മണിക്ക് മുമ്പും തുടങ്ങാവുന്നതാണെന്ന് തീരുമാനിച്ചു. ഒഴിച്ചു കൂടാത്ത സാഹചര്യങ്ങളിൽ പ. കാതോലിക്കാ ബാവായുടെ അനുമതിയോടുകൂടി മാത്രം ഈ സമയക്രമത്തിൽ മാറ്റം വരുത്താവുന്നതാണ്. കേരളത്തിനു പുറത്തുള്ള ദേവാലയങ്ങളിൽ ആവശ്യമെങ്കിൽ സന്ധ്യ കഴിഞ്ഞ് ഈ ശുശ്രൂഷകൾ നടത്തുന്നതിനും അനുവദിച്ചിട്ടുണ്ട്.

4. സഭയുടെ ബി. ഷെഡ്യൂളിൽപ്പെട്ട സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും 2006-2007 വർഷത്തേക്കുള്ള ബജറ്റ് അംഗീകരിച്ചു.

5. അഖില മലങ്കര ശുശ്രൂഷക സംഘത്തിന്റെ പ്രസിഡന്റായി അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ നിയമിച്ചു.

6. സഭയിൽ തർക്കമുള്ള പള്ളികളെ സംബന്ധിച്ച് സർക്കാർ നിലപാടുകളിൽ സുന്നഹദോസ് പ്രതിഷേധം രേഖപ്പെടുത്തി. ഇത് സംബന്ധിച്ച് സഭയുടെ നിലപാട് വ്യക്തമാക്കുന്ന രേഖ തയ്യാറാക്കി പ്രസിദ്ധീകരിക്കുവാൻ പ്രത്യേക കമ്മറ്റിയെ ചുമതലപ്പെടുത്തി.

7. ദൃശ്യമാധ്യമങ്ങളിൽ കൂടിയുള്ള സുവിശേഷഘോഷണ പരിപാടി സംബന്ധിച്ച റിപ്പോർട്ട് അംഗീകരിക്കുകയും ഫാ. ടി. ജെ. ജോഷ്വായെ അതിന്റെ ഡയറക്ടറായി നിയമിക്കുകയും ചെയ്തു.

8. കാതോലിക്കേറ്റ് സ്ഥാപന ശതാബ്ദിയോടനുബന്ധിച്ചുള്ള പരിപാടികളുടെ ഭാഗമായി സഭയിലെ ഓരോ ഇടവകയും പഠനത്തിൽ സാമർത്ഥ്യവും സാമ്പത്തിക പിന്നോക്കമുള്ളതുമായ ഒരു വിദ്യാർത്ഥിയുടെ എങ്കിലും വിദ്യാഭ്യാസ ചെലവ് ഈ വർഷം മുതൽ വഹിക്കണമെന്ന് സുന്നഹദോസ് ആഹ്വാനം ചെയ്തു.

9. അവികസിത ഭദ്രാസനങ്ങളെ സഹായിക്കുന്നതിനുവേണ്ടി കേന്ദ്ര തലത്തിൽ ഒരു പ്രത്യേക ഫണ്ട് ക്രമീകരിക്കുന്നതിന് തീരുമാനിച്ചു. അഭി. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി അദ്ധ്യക്ഷനായും അഭി. കുറിയാക്കോസ് മാർ ക്ലീമീസ് തിരുമേനി കൺവീനറായും ഒരു കമ്മറ്റിയെ ഇതിനുവേണ്ടി നിശ്ചയിച്ചു. മിഷൻ സൺഡേ കളക്ഷനിൽ നിന്ന് ലഭിക്കുന്ന തുകയുടെ നാൽപതു ശതമാനം അവികസിത പള്ളികൾക്കു വേണ്ടി മാറ്റി വയ്ക്കുന്ന മുൻ പതിവ് തുടരേണ്ടതാണെന്നും തീരുമാനിച്ചു.

10. ബാഹ്യ കേരള മിഷന്റെ സപ്തതി ആഘോഷങ്ങൾ 2007 ജനുവരി മാസം നടത്തുന്നതിന് നിശ്ചയിച്ചു.

സുന്നഹദോസിന്റെ അടുത്ത യോഗങ്ങൾ 2006 ഓഗസ്റ്റ് 7 മുതൽ 12 വരെ നടത്തുന്നതാണ്.

പ. ബസ്സേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ അഭി. ഗീവർഗ്ഗീസ് മാർ ഈവാനിയോസ്, ജോബ് മാർ ഫീലക്സീനോസ്, ഗീവർഗ്ഗീസ് മാർ കൂറീലോസ് എന്നീ മെത്രാപ്പോലീത്തന്മാർ ഒഴികെ 21 പേരും പങ്കെടുത്തു. അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്, അഭി. ഡോ. സഖറിയോസ് മാർ തെയോഫിലോസ്, ഫാ. ഡോ. ജോൺ പണിക്കർ എന്നിവർ ധ്യാന യോഗങ്ങൾക്ക് നേതൃത്വം നൽകി. ❖

അനുതാപത്തിന്റെയും, ആത്മ ശുദ്ധീകരണത്തിന്റേതുമായ വലിയ നോമ്പിലേക്ക് പ്രവേശിച്ചിരിക്കുന്നു. നിഖ്യാസുന്നഹദോസ് ഈ നോമ്പ് ആചരിക്കണമെന്ന് തീരുമാനിച്ചു.

**ലേഖനം**

# ദൈവ സംസർഗ്ഗത്തിനായി ഹൃദയ മനസ്സുകളെ ഒരുക്കുന്ന വി. നോമ്പ്

**വി. സി. നൈനാൻ നാഗ്പൂർ (സഭാ മാനേജിംഗ് കമ്മറ്റിയംഗം)**



ലോക രക്ഷകനായ കർത്താവ് നോറ്റ നാൽപ്പതു ദിവസത്തെ നോമ്പ് തന്റെ കഷ്ടാനുഭവത്തെ ഓർക്കുന്ന പത്ത് ദിവസവും ചേർത്ത് അൻപതു നോമ്പായി ആചരിക്കുന്നു. പ്രതികൂല സാഹചര്യങ്ങളെ അതി ജീവിക്കുന്നതിനും, ജഢീക പരീക്ഷണങ്ങളിൽ വിജയം പ്രാപിക്കുന്നതിനും ചെയ്തു പോയ തെറ്റുകളെപ്പറ്റി അനുതപിക്കുന്നതിനും മറ്റുമായി പൂർവ്വീക പിതാക്കന്മാർ നോമ്പ് അനുഷ്ഠിച്ചിരുന്നതായി പഴയനിയമത്തിലും, പുതിയ നിയമത്തിലും കാണുന്നുണ്ട്. ലോകമെങ്ങുമുള്ള എല്ലാ പൂർവ്വീക അപ്പോസ്തോലിക സഭകളും നോമ്പ് ഭക്തി പൂർവ്വം ആചരിച്ചുവരുന്നു. 16-ാം നൂറ്റാണ്ടിൽ ഉണ്ടായ നവീകരണത്തെ തുടർന്ന് രൂപമെടുത്ത നവീകരണ സഭാ വിഭാഗങ്ങളെല്ലാം രക്ഷാകരമായ അനേകം വിശ്വാസോപദേശാനുഷ്ടാനങ്ങളോടൊപ്പം വിശുദ്ധ നോമ്പും ഉപേക്ഷിച്ചിരിക്കുകയാണ്. "മനുഷ്യന് അശുദ്ധി വായിക്കകത്തേക്ക് പോകുന്നതല്ല; വായിൽ നിന്നും പുറപ്പെടുന്നതത്രെ" എന്നുള്ള വാക്യമാണ് ഭക്ഷണം വെടിഞ്ഞുള്ള നോമ്പ് അനാവശ്യമാണെന്നുള്ള വാദത്തിന്റെ പ്രധാന പ്രമാണമായി വായിക്കുന്നത്. ഈ ചിന്താഗതി പല ഓർത്തഡോക്സ് വിശ്വാസികളിലും കടന്നു കൂടിയിട്ടുണ്ട്. ഒരു പക്ഷെ ജീവിത പങ്കാളി വേറൊരു സഭയിൽ നിന്നും വന്നതാണെങ്കിൽ അതൊരു കാരണമാകാം.

അടിമകളായി നാട് വിട്ട രണ്ട് യുവാക്കൾ, പിൽക്കാലത്ത് തങ്ങൾ ചെന്ന് ചേർന്ന ദേശത്തെ ഭരണാധികളായി തീർന്ന ചരിത്രം വിശുദ്ധ വേദപുസ്തകത്തിലുണ്ട്. യാക്കോബിന്റെ പുത്രനായ യോസഫും, യെറുശലേമിൽ നിന്ന് ബാബിലോണിലേക്ക് അടിമകളായി പിടിച്ചുകൊണ്ടുപോയ നാല് ബാലന്മാരിൽ ഒരുവനായ ദാനിയേലും. രാജസന്തതിയിൽ പെട്ടവരായ ഈ നാല് എബ്രായ ബാലൻമാർക്ക് നെബുഖദ്നേസർ രാജാവിന്റെ കൊട്ടാരത്തിലെ ഷണ്ഡാധിപൻ. "ദൈവം എന്റെ ന്യായാധിപൻ" എന്നർത്ഥമുള്ള ദാനിയേലിന് ബേൽത്ത്ശസ്സർ എന്ന് പേരിട്ടു. ഇപ്രകാരം പേരു മാറ്റി ഇട്ടതിന്റെ ഉദ്ദേശം അവരുടെ ദൈവത്തിൽ നിന്നും, അവരുടെ ദേശത്തു നിന്നും മതത്തിൽ നിന്നും പിന്തിരിപ്പിക്കാനായിരുന്നു. ഒരുവന്റെ പേരു മാറ്റം കൊണ്ട് അവന്റെ സ്വഭാവത്തിന് മാറ്റം വരുന്നില്ല. മിസ്രയിമിലെ യോസഫും, ബാബിലോണിലെ ദാനിയേലും തമ്മിൽ വളരെ സാമ്യമുണ്ട്. രണ്ടു പേരും എബ്രായരായിരുന്നു. രണ്ട് പേരും പുറജാതി രാജ്യത്ത് ബദ്ധന്മാരായിരുന്നു. രണ്ടു പേരും സ്വപ്നക്കാരും, സ്വപ്ന വ്യാഖ്യാതാക്കളും ആയിരുന്നു. രണ്ടു പേരുടെയും സ്വഭാവ വിശുദ്ധി പരിശോധിക്കപ്പെട്ടു. യോസഫിന്റെ പൊത്തിഫേറിന്റെ വീട്ടിൽ വെച്ചും (ഉല്പത്തി 39:1-23), ദാനിയേലിന്റെ രാജാവിന്റെ കൊട്ടാരത്തിൽ വെച്ചും രണ്ടു പേർക്കും പാപം ചെയ്യാനുള്ള അനുകൂല സാഹചര്യങ്ങൾ.

അടിമകളായ ഈ യുവാക്കൾക്ക് രാജകല്പന അനുസരിച്ചേ പറ്റൂ. രാജകല്പന നിരസിച്ചാൽ രാജപ്രീതി നഷ്ടപ്പെടും, പുരോഗമനം ഇല്ലാതാകും. എന്നാൽ രാജാവിന്റെ ഭോജനം കൊണ്ടും, അവൻ കുടിക്കുന്ന വീഞ്ഞ് കൊണ്ടും തന്നെത്താൻ അശുദ്ധമാക്കുകയില്ല എന്ന് ദാനിയേൽ ഹൃദയത്തിൽ നിശ്ചയിച്ചു. (ദാനിയേൽ 1:8) അത് പാലിക്കുന്ന കാര്യത്തിൽ ദാനിയേലിന് മറ്റു സ്നേഹിതന്മാരുടെ പിന്തുണ കിട്ടി.

"അടിയങ്ങളെ പത്ത് ദിവസം പരീക്ഷിച്ച് നോക്കിയാലും, അവർ ഞങ്ങൾക്ക് തിന്മാൻ ശാകപദാർത്ഥവും, കുടിപ്പാൻ പച്ചവെള്ളവും തന്നു നോക്കട്ടെ. അതിന്റെ ശേഷം ഞങ്ങളുടെ മുഖവും, രാജഭോജനം കഴിക്കുന്ന ബാലന്മാരുടെ മുഖവും തമ്മിൽ ഒത്ത് നോക്കുക. പിന്നെ കാണുന്നതുപോലെ അടയങ്ങളോടു ചെയ്തുകൊൾക എന്ന് പറഞ്ഞു. (ദാനി. 1:11-13) എത്രശ്രേഷ്ഠമായ തീരുമാനം പത്ത് ദിവസത്തെ പരിശോധനയിൽ മറ്റുള്ള എല്ലാവരെക്കാളും, സകല വിദ്യയിലും, ജ്ഞാനത്തിലും,

# ഞായർദിന ചിന്തകൾ

ഫാ. ഡോ. മർക്കോസ് ജോസഫ് SST,
പത്തനാപുരം



**മാർച്ച് 19**

**ക്നാനൈത്തൊ ഞായറാഴ്ച**

**വി. മത്തായി 15:21-31**

**രൂപാന്തരീകരണവും അനുഗ്രഹവും- അമ്മയുടെ വിശ്വാസത്തിലൂടെ**

**A. ആമുഖം**

വിശ്വാസത്തിന്റെ ആഴങ്ങളെ തിരിച്ചറിഞ്ഞ് പുറജാതികൾക്ക് അനുഗ്രഹം വർഷിച്ചിട്ടുള്ള രണ്ട് പ്രധാനപ്പെട്ട അത്ഭുതസംഭവങ്ങൾ 1) കഫർന്നഹോമിൽ വച്ച് ശതാധിപന്റെ ബാല്യക്കാരന് സൗഖ്യം നൽകിയതും (മത്താ. 8:5-13; ലൂക്കോ. 7:1-10) 2) ഇന്ന് നാം സ്മരിക്കുന്നതും ആകുന്നു. രണ്ടിലും താൻ അവരെ ശ്ലാഘിക്കുന്നുമുണ്ട്. രണ്ട് ആത്മീയ പാഠങ്ങൾ നമുക്കിവിടെ നിന്ന് ലഭിക്കുന്നുണ്ട്. 1) പരസ്പരം പങ്കിട്ട് ഏറ്റെടുക്കുന്ന കുടുംബ ബന്ധങ്ങൾ, വിശ്വാസ തീഷ്ണതയോടെയുള്ള പ്രാർത്ഥന എന്നിവയുള്ള ഗ്രഹാന്തരീക്ഷത്തിൽ എങ്ങനെ ദൈവാനുഗ്രഹം രോഗശമനമായി/പ്രശ്നപരിഹാരമായി പരിണമിക്കുന്നു? 2) മദ്ധ്യസ്ഥതയും സമർപ്പണവും ഒരു ദൈവ പൈതലിന്റെ ജീവിതത്തിൽ എങ്ങനെ, ഏതു മനോഭാവത്തോടെ ആയിരിക്കണം?

**വേദഭാഗപരിച്ഛേദം:**

ഈ അത്ഭുത സംഭവം വി. മത്തായിയും വി. മർക്കോസും (7:24-30) മാത്രമെ അല്പസ്വല്പ പശ്ചാത്തല വ്യത്യാസത്തോടെ നൽകുന്നുള്ളു. വിശ്രമത്തിനും ധ്യാനത്തിനും അതോടൊപ്പം വിജാതീയ മിഷനുമായി കർത്താവ് സോർ സീദോന്റെ പ്രദേശങ്ങളിലേക്ക് വരുന്നു. ഒരു പക്ഷേ ഹേരോദ് അന്തിപ്പാസിന്റെ അധികാര സീമയിൽ നിന്ന് താല്ക്കാലികമായി പിന്മാറുവാനുള്ള ഒരു ശ്രമവും കൂടിയാവാം. കാരണം വി. യോഹന്നാൻ മാംദാനയുടെ ശിരശ്ഛേദം സൂചിപ്പിക്കുന്ന രാഷ്ട്രീയവും (മർക്കോ. 6:14-29, ലൂക്കോ. 13:31) മതപരവുമായ അത്രുത്വം (മർക്കോ. 7:5) ധാരാളം ആ സമയത്ത് യേശുവിനുണ്ടായിരുന്നു. ഏകാന്തമായിരിപ്പാൻ ശ്രമിക്കുന്ന കർത്താവിനെത്തേടി സിറിയോഫൊയ്നീഷ്യൻ പ്രദേശങ്ങളിൽ നിന്ന് കനാന്യവംശജയായ ഒരു പുറജാതി സ്ത്രീ തന്റെ മകളുടെ ഭൂതോപദ്രവ പ്രശ്ന പരിഹാരത്തിനായി കർത്ത്യ സന്നിധിയണയുന്നു. മൂന്ന് ഘട്ടങ്ങളായി കർത്താവ് ഒരുക്കിയ വിശ്വാസ പരിശോധനാ പരീക്ഷയിൽ മുഴുവൻ മാർക്കും അവൾക്ക് ലഭിക്കുന്നു. പ്രശംസയോടൊപ്പം അനുഗ്രഹവും വാങ്ങി തികഞ്ഞ സംതൃപ്തിയോടെ ഭവനത്തിലേക്ക് അവൾ മടങ്ങുകയും ചെയ്യുന്നു. കർത്താവിന്റെ രക്ഷാ പ്രവർത്തന ശൈലിയും മുൻഗണനാ ക്രമവും - യെരുശലേമിലും, യെഹൂദ്യയിലും, ശമര്യയിലും ലോകത്തിന്റെ അത്യന്തികളോളം (അപ്പോ. പ്രവ. 1:8; റോമ. 1:16) - ഈ സംഭവത്തിൽ വളരെ വ്യക്തമായി പ്രഖ്യാപിക്കപ്പെടുന്നുണ്ട്.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

**1. സമർപ്പണം**

ഉദാത്തമായ ക്രൈസ്തവ സമർപ്പണ

---

നിപുണന്മാരായും, സാമാർത്ഥ്യമുള്ളവരായും കണ്ടു. അവർക്ക് മറ്റെല്ലാവരെക്കാളും ഉന്നതമായ സ്ഥാനം നൽകി. അതുപോലെ ദുഷ്ടനും പ്രതികാരനുമായ ഹാമാന്റെ തന്ത്രങ്ങളെ ജയിക്കുവാനും അഹശ്വരോശ് രാജാവിനെ സത്യം മനസ്സിലാക്കുവാനും, ശൂശനിലുള്ള എല്ലാ യഹൂദന്മാരും മൂന്ന് ദിവസം രാവും, പകലും തിന്നുകയോ, കുടിക്കുകയോ ചെയ്യാതെ എസ്ഥേറിനോടൊപ്പം ഉപവസിച്ചു. ഫലമോ-മൊർദെഖായി എന്ന തന്റെ വളർത്തപ്പൻ രാജസന്നിധിയിൽ ബഹുമാനിക്കപ്പെടുന്നു. ഹാമാന്റെ കുടില തന്ത്രത്തിൽ അവൻ തന്നെ വീഴുന്നു. യഹൂദന്മാർക്ക് അനുകൂലമായ രാജവിളംബരം ഉണ്ടാകുന്നു. കുടിലിൽ നിന്നും കൊട്ടാരത്തിലേക്ക് ഉയർത്തപ്പെട്ട ജോസഫും, ദാനിയേലും, എസ്ഥേറും അല്പം പോലും അഹങ്കരിച്ചില്ല. നോമ്പിലും, ഉപവാസത്തിലൂടെയും ദൈവത്തെ കൊണ്ട് പ്രവർത്തിപ്പിച്ചു.

ദൈവ സംസർഗ്ഗത്തിനായി ഹൃദയ മനസ്സുകളെ ഒരുക്കുന്ന സുപ്രധാന ഘടകമാണ് വി. നോമ്പ്. പൈശാചിക ശക്തി പൂർവ്വാധികം വർദ്ധിച്ചുവരുന്ന ഈ കാലയളവിൽ അതിനെതിരായി ഉപവാസത്തിലും, പ്രാർത്ഥനയിലും കൂടി ആത്മീയ ശക്തി ആർജ്ജിക്കുവാനാണ് സഭ വിശുദ്ധ നോമ്പുകൾ കല്പിച്ചിരിക്കുന്നത്. ദാനിയേൽ പ്രശ്നങ്ങളുടെ മുമ്പിൽ പതറിപ്പോകാതെ, പരിഹാരത്തിനായി ദൈവത്തോട് പ്രാർത്ഥിക്കുന്നു. ഉപവസിക്കുന്നു. കൂട്ടുകാരോടൊപ്പം സമൂഹമായി ദൈവസന്നിധിയിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്നു. ബാബിലോണിലെ സുഖലോലുപ ജീവിതത്തിന് അടിമയാകുന്നില്ല. ഈ ലോകമാകുന്ന ബാബിലോണിലെ സുഖ ജീവിതത്തിലും, സന്തോഷങ്ങളിലും ചുറ്റുപാടുകളിലും അടിമകളായിതീർന്നിരിക്കയാണ് ആധുനിക ക്രിസ്ത്യാനികൾ. ഈ ലോകവുമായി രമ്യതയിൽ അഥവാ ഇണങ്ങിചേർന്നു പോകുന്നതിനാൽ ആത്മീയ വളർച്ച മുരടിച്ചിരിക്കുകയാണ്.

സഭയിലെ ബാഹ്യവും, ആന്തരീകവുമായ പ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാകാത്തതിന്റെ പ്രധാനകാരണം നോമ്പ്, ഉപവാസം, പ്രാർത്ഥന നമ്മിൽ അന്യമാകുന്നതുകൊണ്ടാണ്. ഒരു മണിക്കൂർ പ്രാർത്ഥിക്കുന്നതിനേക്കാൾ ഉപവസിച്ച് പത്ത് മിനിറ്റ് പ്രാർത്ഥിക്കുന്നതാണ് ഉത്തമം. നോമ്പ് ആചരിക്കുന്നവൻ സദാ സ്വർഗ്ഗത്തിലാകുന്നുവെന്ന് നോമ്പിലെ പ്രാർത്ഥനയിൽ കാണുന്നു. ദാനിയേലിനെപ്പോലെ ഒരു വെല്ലുവിളിയായി പത്ത് ദിവസം-അല്ല -അൻപതു ദിവസം നോമ്പ് നോക്കാം.

"നോമ്പിനെ നിങ്ങൾ ശുദ്ധമാക്കുവീൻ, നോമ്പാലും വിലാപത്താലും, ദുഃഖത്താലും നിങ്ങളുടെ ഹൃദയങ്ങളെ എങ്കലേക്ക് തരുവീൻ എന്ന യോവേൽ പ്രവചനശബ്ദം (യോവേൽ 1:14,2:12) നമ്മുടെ ഹൃദയ കവാടങ്ങളെ തുറക്കട്ടെ!" ❖

ത്തിന്റെ എല്ലാ അംശങ്ങളും ഭാവങ്ങളും അതിന്റെ പൂർണ്ണതയിൽ ഒത്തുചേർന്ന ഒരു ചരിത്രമാണീ പുറജാതി സ്ത്രീയിലൂടെ തെളിയുന്നത്. 1) പരിപൂർണ്ണ വിശ്വാസത്തോടെയുള്ള സമർപ്പണം: കേവലം അഭിനയമോ ഉപരിപ്ലവമോ അല്ല, മറിച്ച് അചഞ്ചലമായ ഉറപ്പോടും പ്രത്യാശയോടും കൂടിയ ഒരു വിശ്വാസമായിരുന്നു അവളുടേത്. ദൈവീക പ്രവർത്തനങ്ങൾക്ക് പരിമിതികളുണ്ടാക്കുന്നത് ഇത്തരത്തിലുള്ള വിശ്വാസത്തിന്റെ ശോഷണമാണ്. 2) ആർദ്രതയിലധിഷ്ഠതമായ മദ്ധ്യസ്ഥ സമർപ്പണം: തന്റെ മകളുടെ പ്രശ്നം തന്റെ പ്രശ്നമായി ഏറ്റെടുത്തുകൊണ്ട് യഥാർത്ഥ രക്ഷകനായ കർത്താവിൽ സന്നിധിയണിഞ്ഞ് സ്വയം സമർപ്പിച്ച് മദ്ധ്യസ്ഥ വഹിക്കുന്ന ഈ അമ്മയുടെ മാതൃക എത്രയോ ശ്രേഷ്ഠമാണ്. നേട്ടങ്ങളുടെ ഉടമസ്ഥത സ്വയമേറ്റെടുക്കുകയും കോട്ടങ്ങളുടെ ബാദ്ധ്യത മറ്റുള്ളവരിൽ ആരോപിക്കുകയും ചെയ്യുന്ന നാം ഈ അമ്മയുടെ ആർദ്രതാ (empathy) ഭാവത്തിൽ നിന്നും എത്രയോകാതം അകലെയാണ്. 'എന്നിൽ കനിയേണമെ' 'എന്നെ സഹായിക്കണമെ' എന്നുള്ള അവളുടെ അപേക്ഷാസ്വരം ക്രിസ്തീയ മദ്ധ്യസ്ഥതാ ഭാവത്തിന്റെ മൗലികതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. മറ്റുള്ളവരുടെ ആവശ്യങ്ങളും ആവലാതികളും തന്റേതായി അനുഭവപ്പെടാത്ത ഒരുവന് യഥാർത്ഥ മദ്ധ്യവർത്തകവാഹികളാകുന്ന (intermeidate conductors) അനുഭവതലമാണ് ക്രിസ്തീയ മദ്ധ്യസ്ഥത. എങ്കിൽ വിശ്വാസത്തിന്റെ മുറുകൈകൊണ്ട് തന്റെ മകളേയും പിടിച്ചു. 3) സ്വയം വെറുമയാക്കിക്കൊണ്ടുള്ള സമർപ്പണം: താൻ പോരിമയും പൊങ്ങച്ചവും എല്ലാം അകറ്റി യേശുവിൻ മുമ്പാകെ വിനയപ്പെടുത്തി താൻ 'നായ്ക്കുട്ടി'ക്ക് സമാനമായ പുറജാതി സ്ത്രീയാണ് എന്നുള്ള യാഥാർത്ഥ്യം അംഗീകരിക്കുവാൻ അവൾ തയ്യാറായി. അതുകൊണ്ടാണ് യേശുവിന്റെ പരിശോധനയോട് ക്രിയാത്മകമായി പ്രതികരിക്കുവാൻ അവൾക്ക് സാധിച്ചത്. 4) സഹിഷ്ണതയോടെയുള്ള സമർപ്പണം: അനുഗ്രഹലബ്ധിക്കായി നിലവിളിച്ച് യേശുവിൻ പിന്നാലെ കൂടിയ സ്ത്രീക്ക്, യേശുവിന്റെ നിഷേധഭാവവും മൗനവും തടസ്സമായിരുന്നില്ല. തുടർച്ചയായ കാത്തിരിപ്പും, പ്രാർത്ഥനയും, പരിശ്രമവും ലക്ഷ്യപ്രാപ്തിക്ക് വേണ്ടിവരും. നാം ഉദ്ദേശിക്കുന്ന വേഗത്തിൽ ഫലപ്രാപ്തി ലഭിക്കാത്തപ്പോൾ ഭഗ്നാശരായിപ്പോവരുത്.

### 2. ഏറ്റെടുക്കൽ

പതിവിന് വിരുദ്ധമായി തമ്പുരാൻ ഉടൻ തന്നെ അവളെ ഏറ്റെടുക്കുന്നില്ല, മറിച്ച് പരിശോധനയ്ക്ക് വിധേയമാക്കുകയാണ്. ഒന്നാം ഘട്ട പരിശോധനയിൽ യേശുവിൽ നിന്നുണ്ടായത് നിരാകരണവും നിസ്സംഗത്വവുമായിരുന്നു. 2-ാം ഘട്ടത്തിൽ തന്റെ ദൗത്യത്തിന്റെ മുൻഗണനാക്രമം കാണിച്ചുകൊണ്ട് ഒഴിവാക്കുന്ന ഭാവമായിരുന്നു എങ്കിൽ മൂന്നിൽ പരിപൂർണ്ണമായി അവളെ ചൊടിപ്പിക്കുവാൻ പര്യാപ്തമായ 'നായ്ക്കുട്ടി' വിളിയിലൂടെയുള്ള ഇകഴ്ത്തൽ ഭാവമായിരുന്നു യേശു പ്രകടിപ്പിച്ചത്. ഇവിടെ, ഒരുപക്ഷേ യേശുവിന്റെ ഉദ്ദേശം ആ കനാന്യ സ്ത്രീയുടെ വിശ്വാസം അളക്കുക മാത്രമായിരുന്നില്ല, തന്നോടൊപ്പം ഉണ്ടായിരുന്ന ശിഷ്യന്മാർക്ക് വിശ്വാസത്തിന്റെ വില മനസ്സിലാക്കി കൊടുക്കുകയും ആയിരുന്നിരിക്കാം. ദൈവം ആരെ എല്ലാം പ്രത്യേകമായി ഏറ്റെടുത്ത് അനുഗ്രഹിച്ചിട്ടുണ്ടോ, അവരെ എല്ലാം അതിന് മുമ്പ് വെറുമയാക്കി ശൂന്യവൽക്കരിച്ചിട്ടുണ്ട്. ഇത് ഒരു വലിയ വേദസത്യമാണ്. അത് ഇവിടെയും കർത്താവ് പിൻതുടരുകയായിരുന്നു.

### 3. രൂപാന്തരീകരണവും അനുഗ്രഹവും

അമ്മയുടെ ദൃഢവിശ്വാസം മകളുടെ സൗഖ്യത്തിലേക്കും രൂപാന്തരീകരണത്തിലേക്കും നയിച്ചു. ആ ഭവനം തന്നെ രൂപാന്തരീകരണത്തിലേക്കും ആയിത്തീർന്നു. അവിശ്വാസത്തിന്റെ അന്ധകാരത്തിലും, പൈശാചിക സ്വാധീനത്തിന്റെ മരണനിഴലിലും ഇരുന്ന ആ പ്രദേശത്ത് വിശ്വാസത്തിന്റെയും രൂപാന്തരീകരണത്തിന്റേയും ഒരു 'പ്രകാശഭവനം' സ്ഥാപിതമായി. ഇത് അനേകം കുടുംബങ്ങൾക്ക് തന്നെ പ്രകാശ കാരണമായി മാറിയിരിക്കാം. വലിയ നോമ്പിന്റെ കാലയളവിൽ, വിശ്വാസ പരിശോധനയിൽ ഇടറാതെ, രൂപാന്തരീകരണത്തിലൂടെ സ്വയം പ്രകാശിക്കുകയും അനേകരെ പ്രകാശിപ്പിക്കാനുള്ള നിമിത്തങ്ങളാവുകയും ചെയ്യുമ്പോഴാണ് ക്രിസ്തീയ സാക്ഷ്യം നമ്മിൽ പൂർത്തീകരിക്കപ്പെടുന്നത്.

## C. പ്രായോഗിക ചിന്തകൾ

കുടുംബ ബന്ധങ്ങളിൽ/മക്കളിൽ/തലമുറകളിൽ അനുഗ്രഹം പകരാൻ മാതാപിതാക്കൾക്ക് എങ്ങനെ സാധിക്കും?

പ്രാർത്ഥനാ പശ്ചാത്തലത്തിൽ നൊയമ്പിന്റെ ശക്തിയിൽ കുഞ്ഞുങ്ങൾക്ക് ജന്മം നൽകാൻ മാതാപിതാക്കന്മാർക്ക് കഴിയണം. തിന്മയുടേയും, ജഢത്തിന്റേയും, മദ്യത്തിന്റേയും പിൻബലത്തോടെ ജന്മമെടുക്കുന്ന കുഞ്ഞുങ്ങൾ കുടുംബത്തിനും സഭക്കും സമൂഹത്തിനും ബാദ്ധ്യതമായി മാറും. ദൈവത്തോട് ചോദിച്ചു വാങ്ങുന്ന കുഞ്ഞുങ്ങളും/തലമുറകളും നമുക്കുണ്ടാവട്ടെ. സാറായുടെ ബുദ്ധിയിലും അബ്രഹാമിന്റെ കായബലത്തിലുമുണ്ടായ യിസ്മായേൽ തലമുറകളുടെ പിതാവാകാൻ ദൈവം അനുവദിച്ചില്ല. മറിച്ച് പുത്രല്പാദനശേഷി നഷ്ടപ്പെട്ടശേഷം ജനിച്ച വാഗ്ദത്ത ഇസഹാക്കാണ് തലമുറകളുടെ പിതാവായത്. 2) മാതാപിതാക്കന്മാർ വിശ്വാസത്തിന്റെ നല്ല മാതൃകകളാകണം. വിശ്വാസ പാഠങ്ങൾ സ്വജീവിതാനുഭവത്തിലൂടെ അടുത്ത തലമുറയിലേക്ക് കൈമാറികൊടുക്കണം. ഓർക്കുക, വിശ്വാസത്തിന്റെ നിജപുത്രനായ തീമോത്തിയോസിന് അമ്മയിൽ നിന്നും വലിയമ്മയിൽ നിന്നുമാണ് വിശ്വാസം കൈമാറി കിട്ടിയത്. 3) മക്കളുടെ വിഷമഘട്ടങ്ങളിൽ/രോഗങ്ങളിൽ/ബലഹീനതയിൽ അവരെ മനസ്സിലാക്കി അവരേയും അവരുടെ പ്രശ്നങ്ങളേയും ഏറ്റെടുത്ത്, യേശുവിനെ അവരിലേക്കും അവരെ യേശുവിങ്കലേക്കും കൊണ്ടുവരുവാൻ മാതാപിതാക്കന്മാർക്ക് കഴിയണം. അങ്ങനെയുള്ള ചുറ്റുപാടിൽ അവരെ പഴിക്കുകയോ, ശപിക്കുകയോ, തള്ളികളയുകയോ ചെയ്യരുത്. ഇത് മക്കൾക്ക് പ്രതിസന്ധികളിൽ ദൈവീകമായി നിലനില്ക്കുവാനുള്ള കരുത്തേകുക മാത്രമല്ല, ദൈവമക്കളായി വളരുവാനുള്ള പ്രായോഗിക പാഠങ്ങളും ലഭിക്കുവാൻ ഇടയാകും. 4) മക്കൾ പോലും സ്വാർത്ഥ പദ്ധതികളുടെ ഭാഗമായി മാറിയിരിക്കുന്നു. കുഞ്ഞുങ്ങളെ ദൈവീക പദ്ധതികളായും പദ്ധതികൾക്കായും ദൈവകരങ്ങളിൽ നിന്ന് ദാനമായി സ്വീകരിച്ച് അവരെ ദൈവത്തിനായി പ്രത്യർപ്പണം ചെയ്യുക. ഈ സമർപ്പണം ദൈവോന്മുഖവും സുതാര്യവുമാകുമ്പോഴാണ് മക്കളിലേക്ക് അനുഗ്രഹം ഒഴുകി എത്തുന്നത്. 5) നമ്മുടെ ഭവനങ്ങളിൽ തിന്മയുടെ/പൈശാചിക ശക്തികളുടെ സ്വാധീനം ഉണ്ടെങ്കിൽ മുന്നമെ തിരിച്ചറിഞ്ഞു തിരുത്തണം. ഭവനങ്ങൾ പ്രാർത്ഥനയുടേയും നൊയമ്പിന്റേയും വേദികളാകണം. മക്കളെ മടിയിലിരുത്തി പ്രാർത്ഥനയുടെ കണ്ണുനീർ അവരുടെ ശിരസ്സിൽ വീഴ്ത്തിയിട്ടുള്ള പഴയ അമ്മമാരുടെ തലമുറ നമുക്കിന്നന്യം വന്നിരിക്കുന്നു. പ്രാർത്ഥനയും ഉപവാസവും ഉള്ള ഭവനങ്ങളിൽ സാത്താൻ കടക്കുകയില്ല. ബന്ധങ്ങൾ യാഥാസ്ഥാനപ്പെടുന്ന പ്രാർത്ഥനയുടെയും രൂപാന്തരീകരണത്തിന്റെ ഭവനങ്ങളായി നമ്മുടെ ഭവനങ്ങൾ ആയിത്തീരുവാൻ വലിയ നൊയമ്പ് മുഖാന്തരമായിത്തീരട്ടെ.

മാർച്ച് 26

## കിപ്തോ ഞായറാഴ്ച

**വി. ലൂക്കോസ് 13:10-17**

### രൂപാന്തരീകരണവും അനുഗ്രഹവും-വ്യക്തി തലത്തിൽ

### A. ആമുഖം

വി. ലൂക്കോസിന്റെ സുവിശേഷത്തിൽ മാത്രം ലഭിക്കുന്ന ഈ അത്ഭുത സംഭവത്തിലൂടെ സുവിശേഷകൻ ഉയർത്തിക്കാട്ടുന്ന യേശു: 1) യാചന കൂടാതെ തന്റെ ജനത്തിന്റെ ആത്മ ശരീര മനസ്സുകളുടെ ബന്ധനം അകറ്റുന്ന കർത്താവാണ്. സന്ധ്യയുടെ വായനയായ 'നല്ല ശമറിയാക്കാരന്റെ' ഉപമയിലും പ്രഭാത വായനയായ 'നയിൻപട്ടണവാതുക്കൽ വെച്ചുള്ള മരിച്ച യുവാവിന്റെ ഉയർപ്പു സംഭവവുമെല്ലാം സംവേദിക്കുന്നതും ഈ ഒരാശയം തന്നെ. ചുരുക്കത്തിൽ സെഖര്യാ പുരോഹിതന്റെ പ്രവചനം 'ദൈവം തന്റെ ജനത്തെ സന്ദർശിച്ചു' എന്നത് വെളിവാക്കപ്പെടുകയാണ് 2) ശാബതു ദിനം സുന്നഗോഗികിൽ വച്ച് കൂനിയെ സൗഖ്യമാക്കിയത് സാങ്കേതികമായി ശാബതു ലംഘനമാണെങ്കിലും, നിയമത്തിനതീതമായി കരുണാ വർഷം ചൊരിയുന്ന സ്വർഗ്ഗീയ വൈദ്യനായ കർത്താവാണ്.

വേദഭാഗപരിച്ഛേദം: പശ്ചാത്തല വിശദീകരണമൊന്നുമില്ലാതെ സംഭവം നേരിട്ടവതരിപ്പിക്കുന്നത് രണ്ട് സൂചനകളാണ് നൽകുന്നത്. 1) മറ്റു സമവീക്ഷണ സുവിശേഷങ്ങളിൽ ഉൾപ്പെടുത്താത്ത സംഭവമായതിനാൽ ആ വഴിക്കുന്ന ഉപാദാന ലഭ്യതയില്ലായ്മ മൂലം വി. കന്യകമറിയാമിൽ നിന്ന് ലഭിച്ച കേട്ടറിവ് മാത്രം ആധാരമായി സുവിശേഷകൻ സ്വീകരിച്ചിട്ടുള്ളൂ. 2) സംഭവത്തിന്റെ പ്രധാന്യ വിശദീകരണത്തിൽ, പശ്ചാത്തല വിശദീകരണം ഒരു പക്ഷേ വിട്ടുപോയതാവാം. ഗലീലയിൽ നിന്ന് യെരുശലേമിലേക്കുള്ള യാത്രാ മദ്ധ്യേ യോർദ്ദാന്റെ തെക്കു കിഴക്കുള്ള പെരയ അതൃത്തിയിൽ വച്ച്

## 40 – ാം ചരമവാർഷികം
## 06 – 03 – 2006



**ബർസ്ലീബി കത്തനാർ**
കാരിക്കോട്ട്

## 2 – ാം ചരമവാർഷികം
## 27 – 02 – 2006



**റവ. ഫാ. കെ. ബി. മാത്യൂസ്**
കാരിക്കോട്ട്
(മുൻ പരുമല സെമിനാരി, മനേജർ)

# ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

**സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479 – 312266, 312465**

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രംകൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626

സംഭവം നടന്നതായി കാണാനാണ് സാദ്ധ്യത. ശാബതു ദിവസം സുന്നഗോഗ് ആരാധനക്കണയുന്ന കർത്താവ് പതിവായി ആരാധനയിൽ സംബന്ധിച്ചിരുന്ന 18 വർഷമായി രോഗാത്മ പീഡയാൽ വലഞ്ഞിരുന്ന കൂനിയെ കാണുകയും അവൾക്ക് വിടുതലും മോചനവും നൽകുകയും ചെയ്യുന്നു. ശാബതു ലംഘനത്തിൽ കോപിഷ്ടനായ സുന്നഗോഗ് പ്രമാണി, യേശുവിനോട് നേരിട്ട് സംസാരിപ്പാനുള്ള ധാർമ്മിക അടിത്തറയുടെ അഭാവത്തിൽ സൗഖ്യം പ്രാപിക്കുവാൻ ശാബതു ദിനം ഒഴിച്ചുള്ള ദിവസങ്ങൾ ഉപയോഗിക്കുവാൻ, ജനങ്ങളോട് വിളിച്ചു പറയുന്നു. സുന്നഗോഗ് പ്രമാണിയെ സംബന്ധിച്ചിടത്തോളം വ്യക്തികളുടെ വിടുതലിനേക്കാൾ നിയമ വ്യവസ്ഥിതികൾ പാലിക്കപ്പെടുന്നു എന്നതാണ് കാതലായിട്ടുള്ളത്. ഉദാഹരണങ്ങളുടെ പിൻബലത്തോടെ ആക്ഷരീക ശബ്ബത്താചരണത്തേക്കാൾ ആത്മാവിലുള്ള ആചരണമാണ് ശ്രേഷ്ഠം എന്നു യേശു ജനങ്ങളെ പഠിപ്പിക്കുന്നു. സൗഖ്യം ലഭിച്ച സ്ത്രീയോടൊപ്പം ജനങ്ങളും സന്തോഷിക്കയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. ശാബതിന്റെ ആത്മീയ തത്വം യേശു ഇവിടെ പ്രായോഗികമാക്കുകയായിരുന്നു. അതായത് ആത്മശരീര മനസ്സുകൾക്ക് വിമോചനം പ്രാപിക്കാനും അതുവഴി യഹോവയുടെ സന്നിധിയിൽ സ്തുതിപ്പാനും സന്തോഷിക്കുവാനുമുള്ള യഹോവയുടെ ദിവസമാണ് ശാബത്ത്.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

#### 1. സമർപ്പണം

പ്രധാന ധ്യാനചിന്തകൾ ഇങ്ങനെ സംഗ്രഹിക്കാം. 1) കൂനിയായ സ്ത്രീയുടെ സമർപ്പണം കേവലം ബാഹ്യതലത്തിൽ ആയിരുന്നില്ല. മറിച്ച് അവളുടെ വിശ്വാസം പ്രവർത്തിയായും പ്രവർത്തി സമർപ്പണമായും സമർപ്പണം നീതീകരണമായും രൂപപ്പെട്ടത് യേശു സ്വീകരിച്ചു. അതുകൊണ്ടാണ് യാചന കൂടാതെ സൗഖ്യം കൊടുക്കുന്നത്. വി. പൗലോസിന്റെ വിശ്വാസത്താലുള്ള നീതികരണം, വി. യാക്കോബിന്റെ പ്രവർത്തിയാലുള്ള നീതീകരണം എന്നീ ദൈവശാസ്ത്ര ചിന്തകൾ കൂനിയുടെ സമർപ്പണ ജീവിതത്തിൽ സമന്വയിക്കപ്പെടുകയാണ്. 'സ്നേഹത്താലുള്ള നീതീകരണം' എന്ന പൗരസ്ത്യ ചിന്താധാരയും ഇതിനോട് ചേർത്തു ചിന്തിക്കാവുന്നതാണ് 2) 18 വർഷമായിട്ടുള്ള ശാരീരിക പരിമിതികളെ അതിജീവിച്ചുകൊണ്ട് ജീവിതനിഷ്ഠ ആരാധനയിൽ പാലിച്ചു. അവളുടെ ജീവിതം തന്നെ സമർപ്പണമായിരുന്നു. ഈ ജീവിത സമർപ്പണം പ്രതിബദ്ധതാ പരവും പ്രതിഫലേച്ഛ കൂടാത്തതുമായിരുന്നു. ഫലേഛ കൂടാതെ കർമ്മമനുഷ്ഠിക്കുക എന്ന ഗീതാസന്ദേശവും ഇതിൽ ഉൾക്കൊണ്ടിട്ടുണ്ട്. 3) തന്റെ എല്ലാ പരിമിതികളോടും, ബന്ധനാവസ്ഥയോടും ആയിരുന്നു അവസ്ഥയിൽ ജീവിതത്തെ ആരാധന വഴിയായി സമർപ്പിച്ചു. ഈദൃശ്യ സമർപ്പണത്തിലാണ് ദൈവം പ്രീതിപ്പെടുന്നത്. നിന്റെ വസ്തുവകകളോ മറ്റെന്തെങ്കിലുമോ അല്ല കർത്താവിന് വേണ്ടത് മറിച്ച് നിന്നെ തന്നെ നീ ആയിരിക്കുന്ന അവസ്ഥയിൽ കർത്താവ് ആഗ്രഹിക്കുന്നു. കാരണം യേശു തന്നെത്തന്നെ പൂർണ്ണമായി ക്രൂശിലെ അവസാന തുള്ളിവരേയും നിന്റെ രക്ഷക്കായി സമർപ്പിച്ചു. ഉപാധികൾക്കതീതമായ ആത്മ സമർപ്പണമാണ് വ്യക്തികളെ രൂപാന്തരപ്പെടുത്തുന്നത്.

#### 2. ഏറ്റെടുക്കൽ

1) അവളുടെ ജീവിത സമർപ്പണം ബോദ്ധ്യമായ കർത്താവ് യാചന കൂടാതെ, ഒരു നിമിഷം പോലും വൈകാതെ അവളുടെ ജീവിതത്തിന്റെ സമസ്ത മേഖലകളേയും ഏറ്റെടുത്ത് യഥാസ്ഥാനപ്പെടുത്തുകയും നവീകരിക്കുകയും ആണ് ചെയ്യുന്നത്. ഈ ഏറ്റെടുക്കൽ ശാശ്വതവും സമഗ്രവും രൂപാന്തരീകരണത്തിലേക്ക് നയിക്കുന്നതുമാണ്. ഏറ്റെടുത്ത ആ നിമിഷം തന്നെ പൂർണ്ണ വിടുതൽ അവൾക്ക്ലഭിക്കുകയാണ്. ഉപാധികൾക്കും തടസ്സങ്ങൾക്കും അതീതമാണിത്. സുന്നഗോഗെന്നോ ശാബത് ദിവസമെന്നതോ അവളെ ഏറ്റെടുക്കുന്നതിന് തടസ്സമായിരുന്നില്ല. നാം ആയിരിക്കുന്ന അവസ്ഥയിൽ തുറന്ന മനസ്സോടെ നമ്മേ സമർപ്പിക്കുമ്പോൾ, ആ അവസ്ഥയിൽ തന്നെ നമ്മേ ഏറ്റെടുത്ത് മാറോടണക്കുന്ന യേശുവിന്റെ സ്നേഹമത്രെയോ ശ്രേഷ്ഠമാണ്.

2) ലൂക്കോസ് സുവിശേഷകന്റെ ഭാഷയിൽ 'കൂനിയായ ഏതോ സ്ത്രീ' ഇന്ന് കർത്താവേറ്റെടുത്തു കഴിഞ്ഞപ്പോൾ 'അബ്രഹാമിൻ മകളായി'ത്തീരുന്നു. 'അബ്രഹാമിൻ മകൾ' എന്നുള്ള കർത്താവിന്റെ പ്രയോഗം പ്രത്യേകം ചിന്തനീയമാണ്. അഡ്രസ്സില്ലാതിരുന്ന സ്ത്രീ ഇന്നും ക്രിസ്തുവിൽ അഡ്രസുള്ളവളായി.

#### 3. രൂപാന്തരീകരണം

1) ബന്ധന വിമുക്തതയിലൂടെ ആത്മ ശരീരമനസ്സുകൾക്ക് രൂപാന്തരീകരണം പുതുക്കവും അവളിലുണ്ടായി. ഭൗമോന്മുഖമായിരുന്നവൾക്ക് ഇന്ന് കായികമായ നിവർന്ന് ഉയരങ്ങളിലേക്ക് ദൃഷ്ടിയുയർത്തി ദൈവോന്മുഖമായി ആരാധിപ്പാനുള്ള സാദ്ധ്യത കൈവന്നു. ദുരാത്മ ബന്ധനം മനുഷ്യനെ ആരാധനാ ജീവിതത്തിന് അന്യനും ഭൗമോന്മുഖനുമാക്കും. പക്ഷേ ഈ സ്ത്രീയിൽ കത്തിജ്വലിക്കുന്ന വിശ്വാസവും ജീവിത നിഷ്ഠയുമുണ്ടായിരുന്നു. അതായിരിക്കാം ദുരാത്മ ബന്ധനത്തിന് പോലും കാര്യമായ ശോഷണം സ്വാധീനം അവളിൽ ചെലുത്തിയിരുന്നത്. 2) അവളുടെ രൂപാന്തരീകരണം ആത്മീയ-മാനസ്സീക തലങ്ങളിലേക്കും എത്തി. കായിക വിടുതൽ പ്രാപിച്ച ഉടൻ സന്തോഷം നിറഞ്ഞ് ദൈവത്തെ മഹത്വപ്പെടുത്തി. എല്ലാ രൂപാന്തരീകരണങ്ങളും യഥാസ്ഥാനപ്പെടലുകളും ആത്യന്തികമായി ദൈവമഹത്വത്തിനായിത്തീരണം. 3) കൂനിയുടെ സൗഖ്യവും രൂപാന്തരീകരണം കൂടിയിരുന്നവർക്കെല്ലാം ദൈവമഹത്വത്തിന്റേയും സന്തോഷത്തിന്റേയും ആഘോഷമായി മാറി. ഇത് നമ്മുടെ ജീവിതത്തിലും പാഠമാകണം. മറ്റുള്ളവരുടെ രൂപാന്തരീകരണം നമ്മിൽ സന്തോഷപ്രതികരണമാണ് ഉണ്ടാവേണ്ടത്. മൂടയനായ പുത്രനിലെ ജേഷ്ഠന്റെ മനോഭാവമല്ല, അപ്പന്റെ മനോഭാവമാണ് ക്രിസ്തീയം. കർത്താവരുളി ചെയ്യുന്നു, അനുതപിക്കുന്ന പാപികളെ ചൊല്ലി സ്വർഗ്ഗം സന്തോഷിക്കുമെന്ന്.

### C. പ്രായോഗിക ചിന്തകൾ

അനുഗ്രഹവും രൂപാന്തരീകരണവും വ്യക്തി തലത്തിൽ യാഥാർത്ഥ്യമാകുവാൻ:

1. പരിമിതികളേയും തടസ്സങ്ങളേയും അവഗണിച്ച് മുടക്കം കൂടാതെയുള്ള ഞായറാഴ്ച ആരാധനയും വി. കുർബ്ബാനാസംബന്ധവും നമ്മുടെ സ്വഭാവത്തിന്റെ തന്നെ ഭാഗവും ജീവിതത്തിന്റെ അനിവാര്യതയും ആകണം. വ്യക്തിപരമായ 'ആരാധനാ ഭക്തിജീവിതം' ശക്തിപ്പെടുത്തണം. ജീവിതത്തിന്റെ മൗലികവും പ്രധാനവുമായ ധർമ്മവും കർമ്മവും ആരാധനയായി രൂപപ്പെടുമ്പോൾ അനുഗ്രഹമാരി നമ്മിൽ നിറയും. 'മുന്നമെ അവന്റെ രാജ്യവും നീതിയും അന്വേഷിക്കുക, അതോടുകൂടി സകലവും ലഭിക്കും' എന്നല്ലോ കർത്ത്യ വാഗ്ദാനം. ചുരുക്കത്തിൽ ഞായറാഴ്ച എല്ലാ അർത്ഥത്തിലും 'കർത്തൃദിന'മാക്കുക. 2) പാപങ്ങളായ കൂനുകളും, ബാദ്ധ്യതകളും ഭൗതീകാകർഷണങ്ങളും നമ്മേ ദൈവോന്മുഖതയിൽ നിന്ന് തടയും. ഓർക്കുക, വലിയ നോമ്പ് വിമോചനത്തിന്റെ ആഘോഷമാകുമ്പോൾ മാത്രമെ വിമോചനോത്സവമായ പെസഹായുടെ മേശക്ക് നാം അർഹരാകയുള്ളൂ. ആരാധനാ ജീവിതത്തിലൂടെ വിമോചിക്കപ്പെട്ട് സന്തോഷ സ്തുതിപ്പോടെ ഭവനത്തിലേക്ക് തിരിച്ചു പോകുന്ന കൂനി സ്ത്രീ നൊയമ്പിൽ നമ്മുടെ ധ്യാനവിഷയമാവട്ടെ. 4) 18 വർഷമായി ബന്ധനത്തിലായിരുന്ന സ്ത്രീക്ക് ലഭിച്ച മോചനം പ്രതീകാത്മകമായി സൂചിപ്പിക്കുന്നത് ബന്ധിതർക്കും, സ്ത്രീകൾക്കും, അടിച്ചമർത്തപ്പെട്ടവർക്കും യേശു നൽകിയ മോചനമാണ്. നാമോ നമ്മുടെ വ്യവസ്ഥിതികളോ ആരെ എങ്കിലും ബന്ധനത്തിൽ ഇട്ടിട്ടുണ്ടോ. ഉണ്ടെങ്കിൽ മോചിപ്പിക്കുക. ഓർക്കുക, ജൂബിലി വർഷം വിമോചന വർഷമായി സംവരണം ചെയ്തിരിക്കുന്നതുപോലെ ഞായറാഴ്ച വിമോചനോത്സവത്തിന്റെ വാരാന്ത്യ ജൂബിലി ദിനമാണ്. യെശയ്യാവ് 58:5-14 വലിയ നൊയമ്പിന്റെ ജീവിത ബഡ്ജറ്റാവട്ടെ. 5) കൂനിയായ സ്ത്രീ ഒന്നിനേയും പഴിക്കാതെ സ്തുതിച്ചു ആരാധിച്ചു. വിടുതൽ കിട്ടിയപ്പോഴും ആദ്യമെ സ്തുതിക്കയായിരുന്നു. എല്ലാറ്റിനായും സ്തുതിക്കുക, സന്തോഷിക്കുക (ഫിലി. 4:4-9).

ഏപ്രിൽ 2

## സമിയോ ഞായറാഴ്ച

**വി. യോഹന്നാൻ 9:1-41**

**രൂപാന്തരീകരണവും അനുഗ്രഹവും- ഉൾനേത്ര പ്രകാശനത്തിലൂടെ**

### A. ആമുഖം

അന്ധന്മാർക്ക് കാഴ്ച കൊടുക്കുന്ന അത്ഭുതങ്ങൾ സുവിശേഷങ്ങളിൽ ധാരാളം ഉണ്ടെങ്കിലും (വി. മത്താ. 9:27-31; മർക്കോ. 10:46-52) പിറവിക്കുരുടന് കാഴ്ച കൊടുക്കുന്ന ഈ സംഭവം സുവിശേഷങ്ങളിൽ യോഹന്നാൻ മാത്രം സാക്ഷ്യപ്പെടുത്തുന്ന യേശുവിന്റെ ആറാമത്തെ അടയാളവും അത്ഭുത പ്രവർത്തനവുമാണ്. പ്രകാശ പുത്രനായ ക്രിസ്തുവിനെ എതിർക്കുന്ന യഹൂദ പ്രമാണിമാരോടുള്ള പ്രതീകാത്മകമായ ഒരു താക്കീതും അതിലുപരി അടയാളവുമായിരുന്നു. യേശു പ്രകൃതിക്കുടയവനും പ്രകാശ ദാതാവുമാണ് എന്ന് വെളിവാക്കുകയായിരുന്നു (യോഹ. 8:12). ഒരു

അന്ധന് കേവലം കാഴ്ച കൊടുക്കുന്നതിലുപരി, ആത്മീയാന്ധന്മാർക്ക് ജീവന്റെ പ്രകാശം നൽകുന്നവനാണ് യേശു.

വേദഭാഗപരിച്ഛേദം: ഈ സംഭവം യെരുശലേമിൽ അരങ്ങേറിയത് ഒന്നുകിൽ ഡിസംബർ മാസത്തിലെ പ്രതിഷ്ഠോത്സവ പെരുനാളിന് മുമ്പോ (യോഹ. 10:22) അല്ലെങ്കിൽ സെപ്തംബർ മാസത്തിൽ ആചരിക്കുന്ന കൂടാര പെരുനാളിന്റെ അന്ത്യ ദിനത്തിലോ (യോഹ. 7:2) ആകാം എന്നാണ് വേദപണ്ഡിതന്മാരുടെ അഭിപ്രായം. യേശുവും ശിഷ്യന്മാരും കടന്നു പോകുമ്പോൾ പിറവിയിലെ കണ്ണുകൾ ഇല്ലാതുള്ള ഒരു കുരുടനെ കാണുന്നു. ശിഷ്യന്മാർ യേശുവിന്റെ ശ്രദ്ധയിലേക്ക് അവനെ കൊണ്ടു വരുന്നു. യോഹന്നാൻ ശ്ലീഹാ ഒരുപക്ഷേ പിറവിക്കുരുടനിലൂടെ വ്യക്തമാക്കുവാൻ അഗ്രഹിച്ചത് പല മാനങ്ങളിലുള്ള അന്ധതയെ സംബന്ധിച്ചാണ്. 1) അവന്റെ ജന്മനാലുള്ള ഭൗതികാന്ധത 2) അവനിലുള്ള ആത്മീയാന്ധത 3) പാപത്താലും സ്വാർത്ഥതയാലും മനുഷ്യനിലേക്ക് സംക്രമിച്ച അന്ധതയുടെ ഘടകങ്ങൾ. കണ്ണിന്റെ സ്ഥാനത്ത് ഒന്നുമില്ലാതിരുന്ന ആ അന്ധന്, തുപ്പലും മണ്ണുംകൊണ്ട് ചേറുണ്ടാക്കി, ആദാമിനെ മനഞ്ഞ കൈകൾകൊണ്ടുതന്നെ കണ്ണുകൾ സൃഷ്ടിക്കുന്നു. ശീലോഹോം കുളത്തിൽ കർത്തൃകല്പന പ്രകാരം പോയി കഴുകി കാഴ്ച പ്രാപിക്കുന്നു. കൂദാശപരവും, സൃഷ്ടി-പരിസ്ഥിതി ദൈവശാസ്ത്രപരവുമായ മാനങ്ങളും പ്രതീകങ്ങളും ഇവിടെ ധ്യാനചിന്തകളായി അനാവരണം ചെയ്യുന്നുണ്ട്. മണ്ണുകുഴച്ച് പിറവിക്കുരുടന് കണ്ണുകൾ സൃഷ്ടിച്ച യേശുവിന്റെ പ്രവൃത്തി, പ്രപഞ്ച സൃഷ്ടിതാവിന്റെ കരങ്ങൾക്ക് അസാദ്ധ്യമായി ഒന്നുമില്ല എന്ന് പ്രഖ്യാപിക്കുന്നതോടൊപ്പം മണ്ണിന്റെ അതിശ്രേഷ്ഠത വെളിപ്പെടുത്തുകയുമായിരുന്നു. മണ്ണിനെ വികലമാക്കിയതാണ് സൃഷ്ടിയുടെ അന്ധതക്ക് കാരണം. മനുഷ്യൻ ഒരു വശത്ത് ദൈവസ്വരൂപം പേറുന്നവനാണെങ്കിലും മറുവശത്ത് അവൻ മണ്ണിനാൽ നിർമ്മിക്കപ്പെട്ടതിനാൽ പ്രകൃതിയുടെ ഭാഗം തന്നെയാണ്. ആധുനിക മനുഷ്യൻ ഇത് അംഗീകരിക്കുവാൻ തയ്യാറാകാത്തതും മണ്ണിനോട് വിശുദ്ധമായ ബന്ധം നിലനിർത്താതുമാണ് ഇന്നത്തെ പല ആരോഗ്യ പ്രശ്നങ്ങളുടേയും പാരിസ്ഥിതി പ്രശ്നങ്ങളുടെയും അടിസ്ഥാനകാരണം. ശീലോഹാം കുളത്തിൽ കഴുകിയത് വി. മാമോദീസ്സായുടെ പ്രതീകമാണ്. യോഹന്നാൻ ശ്ലീഹാ ഈ അത്ഭുതം അവതരിപ്പിക്കുന്നത് രണ്ടു ഭാഗങ്ങളായിട്ടാണ്. 1-ാം ഭാഗത്തുള്ള സംഭവ വിശദീകരണത്തിന് ശേഷം 2-ാം ഭാഗത്ത് പ്രധാനമായും സംഭവങ്ങളാണ് വളരെ നാടകീയ മുഹൂർത്തങ്ങളായിത്തന്നെ അവതരിപ്പിക്കുന്നത്.

1) യഹൂദന്മാരും സൗഖ്യപ്രാപിച്ചവനുമായ അവന്റെ മാതാപിതാക്കളുമായുള്ള ദീർഘസംഭാഷണം 2) കുരുടന്റെ പരിണാമപരമായ ദൈവീക ബോദ്ധ്യങ്ങളും അതുമായി ബന്ധപ്പെട്ടുലഭിച്ച അകക്കണ്ണ് തുറക്കലും 3) പിറവിക്കുരുടന്റെ സമൂഹത്തിൽ നിന്നുള്ള പുറത്താക്കലും, യേശുവിനെ മശിഹാ ആയി അവൻ സ്വീകരിക്കുന്നതും, യഹൂദ മതനേതാക്കന്മാരുടെ ആജ്ഞാനാന്ധകാരം മൂലമുള്ള അന്തർനേത്രാന്ധനാ വിശകലനവും. പ്രതീകാത്മകമായി പിറവിക്കുരുടന്റെ സൗഖ്യവുമായി ബന്ധപ്പെട്ട് രണ്ട് അർത്ഥതലങ്ങൾ വി. യോഹന്നാൻ ശ്ലീഹാ ഈ വേദഭാഗത്ത് സംവേദിപ്പിക്കുന്നുണ്ട്. 1) യോഹന്നാന്റെ സുവിശേഷത്തിന്റെ താക്കോൽ പദങ്ങളായി വിശേഷിപ്പിക്കുന്നത് 'പ്രകാശം' 'ന്യായവിധി' എന്നിവയാണ് ഇവകളുടെ ആവിഷ്കരണം ഈ അത്ഭുത സംഭവത്തിലുമുണ്ട്. അന്ധകാരശക്തികളെ ന്യായം വിധിച്ച് അവരുടെ മേൽ വിജയം വരിച്ച് സൃഷ്ടിയെ പ്രകാശിപ്പിക്കുന്നതാണ് യേശുക്രിസ്തു പിറവിക്കുരുടന്റെ കണ്ണുകൾക്ക് പ്രകാശം കൊടുത്തതിലൂടെ വി. യോഹന്നാൻ വരച്ചു കാട്ടുന്നത്. 2) സഹോദരന്മാരിലും പരിസ്ഥിതിയിലും അന്തർലീനമായിരിക്കുന്ന ദൈവമഹത്വം കാണുവാൻ കണ്ണുകളില്ലാതെ എവിടെയും അന്ധകാര ശക്തികൾ നിറഞ്ഞിരിക്കുന്നു.

## B. ധ്യാനചിന്തകളും സന്ദേശങ്ങളും

### 1. സമർപ്പണം

യേശു അവനെ കണ്ടുമുട്ടുമ്പോൾ യാതൊരു സമർപ്പണാനുഭവമില്ലാത്ത ഒരു മനുഷ്യനെയാണ് പിറവിക്കുരുടനിൽ നാം കാണുന്നത്. എന്നാൽ യേശു അവനെ ഏറ്റെടുത്ത് കഴിഞ്ഞപ്പോൾ പരിണാമപരമായ ബോധ്യങ്ങളിലൂടെ വിശ്വാസത്തിലേക്കും, വിധേയത്വത്തിലേക്കും പരിപൂർണ്ണ സമർപ്പണ ജീവിതാനുഭവത്തിലേക്കും അവൻ എത്തിപ്പെടുകയാണ്. അവൻ ജന്മനാ അന്ധനായിരുന്നതുകൊണ്ട് സഹജീവികളായ മനുഷ്യരെയോ സമൂഹത്തെയോ കണ്ടു മനസ്സിലാക്കുവാൻ സാധിച്ചില്ല. പ്രപഞ്ച സ്രഷ്ടാവിന് സ്തോത്രം കരേറ്റുവാൻ തക്കവണ്ണം പ്രപഞ്ച മനോഹാരിതയും കാണുവാൻ അവൻ അശക്തനായിരുന്നു. അവന്റെ ജീവിതദർശനവും ജീവിത സങ്കല്പവുമെല്ലാം ഇരുളടഞ്ഞതായിരുന്നു. തികഞ്ഞ അവ്യക്തതയും നിർവികാരതയും ആ ജീവിതത്തെ ഗ്രസിച്ചിരുന്നു. കർത്താവ് സൗഖ്യം നൽകിയ മറ്റൊരു കുരുടനായി ബർതീമ്മയിൽ നിന്ന് പിറവിക്കുരുടനെ വ്യതിരക്തനാക്കുന്ന വശം ഇതാണ്. ബർതീമ്മാ (മർക്കോ. 10:46-52)യുടെ അന്തർനേത്രം തുറന്നതായിരുന്നു. ക്രിസ്തുവിന്റെ സാന്നിധ്യം തിരിച്ചറിഞ്ഞ് അവൻ അപേക്ഷിക്കുന്നു. എന്നാൽ പിറവിക്കുരുടനാകട്ടെ യേശുവിന്റെ സാന്നിദ്ധ്യം അറിയുന്നില്ല, അറിഞ്ഞെങ്കിൽ തന്നെ അപേക്ഷ സമർപ്പിക്കുന്നില്ല. അവന്റെ മനസ്സ് പിച്ചപാത്രത്തിൽ വീഴുന്ന നാണയതുട്ടുകളിൽ മാത്രമാണ്. ബാഹ്യനേത്രവും അന്തർനേത്രവും കർത്താവ് തുറന്നതിന് ശേഷമാണ് യേശുവിന്റെ മശിഹാത്വം അവൻ തിരിച്ചറിയുന്നതും ദൈവേഷ്ടത്തിനായി സമർപ്പിക്കുന്നതും.

### 2. ഏറ്റെടുക്കൽ

പിറവിക്കുരുടനെ യേശുവിന്റെ ശ്രദ്ധയിൽ കൊണ്ടുവരുന്നത് ശിഷ്യന്മാരാണ് എന്നുള്ളത് പ്രത്യേകം ചിന്തനീയമാണ്. ദൈവമഹത്വത്തിന് മുഖാന്തിരമാകുവാൻ യേശു അവനെ മുഴുവനായി ഏറ്റെടുക്കുന്നു 1) സമർപ്പണമില്ലെങ്കിലും അവന്റെ ജീവിത പശ്ചാത്തലം തമ്പുരാൻ മനസ്സിലാക്കി അവനെ അനുഗ്രഹിക്കുവാൻ തിരുമാനിക്കുകയാണ് 2) യേശു ഏറ്റെടുത്തപ്പോൾ അസാദ്ധ്യം സുസാദ്ധ്യമായി. ജനിച്ചപ്പോൾ കണ്ണുകളുടെ സ്ഥാനത്ത് ഒന്നുമില്ലാതിരുന്നവന് ഇന്ന് കണ്ണു ലഭിച്ചു. സാദ്ധ്യതകളുടെ നടുവിൽ മനുഷ്യന് പലതും അസാദ്ധ്യമാണ്. പ്രപഞ്ച സ്രഷ്ടാവിന്റെ കരങ്ങൾക്ക് എല്ലാ അസാദ്ധ്യതകളുടേയും മദ്ധ്യത്തിലും സാദ്ധ്യതകൾ മാത്രമാണുള്ളത്. 3) അനുസരണവും വിധേയത്വവും പങ്കാളിത്വവും ദൈവീക പ്രവർത്തനങ്ങൾക്ക് അനിവാര്യമാണ്. ഇവകളുടെ പരിശോധനക്കും അവന്റെ സന്നദ്ധത വെളിവാകുന്നതിനുമായിരുന്നു ശീലോഹോവിലേക്ക് അവനെ അയച്ചത്. ഒപ്പം കൂദാശപരമായ പൂർത്തീകരണത്തിന് കൂടിയായിരുന്നു. കാരണം ശീലോഹോം കുളത്തിൽ കഴുകിയത് മാമോദീസ്സായുടെ പ്രതീകമാണ്. 4) യേശുവിന്റെ പ്രവർത്തനങ്ങളും ഏറ്റെടുക്കലും മനുഷ്യ ബുദ്ധിക്ക് അജ്ഞേയമാണ്. കാരണം മനുഷ്യന്റെ ദർശനം വസ്തു നിഷ്ഠമാണെങ്കിൽ ദൈവത്തിന്റെ വഴികൾ ആത്മനിഷ്ഠമാണ്. അവൻ കുരുടനായി ജനിക്കുവാൻ രണ്ട് പശ്ചാത്തലമാണ് ശിഷ്യന്മാർ കാണുന്നത്. ഈ രണ്ടു കാരണങ്ങളും നിഷേധിക്കുന്ന യേശു ഇത് ദൈവിക മഹത്വത്തിനായി പ്രകടമാക്കപ്പെട്ട ദൈവിക പദ്ധതിയുടെ ഭാഗമാണെന്നുള്ള സത്യം വെളിപ്പെടുത്തുന്നു.

### 3. രൂപാന്തരീകരണം

1) സമൂലവും സമഗ്രവുമായ രൂപാന്തരീകരണം: അവന് ലഭിച്ച രൂപാന്തരീകരണം കേവലം ശാരീരികം മാത്രമല്ലായിരുന്നു. മണ്ണിന്റെ ആദിശ്രേഷ്ഠത ക്രിസ്തുവിലൂടെ കുരുടനിലേക്ക് പ്രവേശിച്ചപ്പോൾ ആ പുറം കണ്ണുകളിൽ മാത്രമല്ല അകകണ്ണുകളുടേയും അന്ധത മാറി പ്രകാശം നിറയുകയായിരുന്നു. പിറവിക്കുരുടന് യേശു പ്രകാശമായിത്തീർന്നു അവന്റെ ആത്മ ശരീരമനസ്സുകളുടെ അന്ധകാരം യേശുവിന്റെ സാന്നിദ്ധ്യത്തിൽ പ്രകാശമായി രൂപാന്തരപ്പെട്ടു. 2) പരിണാമപരമായ ബോദ്ധ്യങ്ങൾ രൂപാന്തരീകരണത്തിലൂടെ: അവന്റെ ഉള്ളിൽ തെളിഞ്ഞ പ്രകാശം അവന്റെ ഉൾക്കാഴ്ചയുടെ പരിണാമത്തിലൂടെ വെളിവായിവന്നു. യേശുവിനെ 'ഒരു മനുഷ്യൻ' എന്ന് മാത്രം മനസ്സിലാക്കിയവൻ പിന്നീട് അവന്റെ സംഭാഷണങ്ങളിൽ 'പ്രവാചകനായും' 'രക്ഷകനായ മശിഹാ' ആയും ഉൾക്കൊണ്ട് പ്രഘോഷിക്കുന്നു. അതു മാത്രമല്ല, യേശുവിന്റെ മഹത്വവും മണ്ണിന്റെ ശ്രേഷ്ഠതയും മനസ്സിലാകത്തവർക്ക് അവൻ സാക്ഷിയായും തീരുന്നു. ഈ അകക്കണ്ണ് തുറക്കലാണ് ഇന്നിന്റെ ആവശ്യം.

## C. പ്രായോഗിക ചിന്തകൾ

പുറം കണ്ണുകളും അകക്കണ്ണും അടഞ്ഞിരുന്ന പിറവിക്കുരുടൻ ആർജ്ജനഭാവമുള്ള ആത്മീയ നിസ്സംഗതനായ ആധുനിക മനുഷ്യന്റെ പ്രതിനിധിയാണ്. ഇങ്ങനെയുള്ളവരുടെ അകക്കണ്ണ് തുറക്കുവാനും അനുഗ്രഹമാരി ലഭിക്കുവാനും:

1. യേശു കടന്നു പോകുന്ന വഴിയിൽ എത്തേണ്ടിയിരിക്കുന്നു.

2. യേശുവിന്റെ ശ്രദ്ധയിലേക്ക് ശിഷ്യന്മാരാൽ കൊണ്ടു വരേണ്ടിയിരിക്കുന്നു.

3. ശാരീരിക വൈകല്യങ്ങളും, രോഗങ്ങളും, പ്രശ്നങ്ങളും, പ്രതിസന്ധികളും എല്ലാം ദൈവമഹത്വ വെളിപ്പാട് എന്ന പദ്ധതിയുടെ ഭാഗമാണെന്നുള്ള തിരിച്ചറിവ് ഉണ്ടാകണം.

4. പരിപൂർണ്ണ വിധേയത്വവും അനുസരണയും സന്നദ്ധതയും യേശുവിന്റെ പ്രവർത്തനങ്ങളോട് ഉണ്ടാകണം. ശീലോഹോവിൽ പോയി കഴുകുക എന്നു യേശു കല്പിച്ചപ്പോൾ താത്വിക തലങ്ങളിലുള്ള വിശകലനത്തിന് തുനിയാതെ കുരുടൻ അനുസരിച്ചു.

5. രൂപാന്തരീകരണത്തിലൂടെ അനുഗ്രഹം പ്രാപിച്ചവർക്ക് ഒരു കടമയുണ്ട്. നിർഭയമായി അവർ യേശുവിന്റെ മഹത്വം സാക്ഷിക്കണം. കുരുടൻ തനിക്ക് ലഭിച്ച അനുഗ്രഹത്തെ ഓർത്ത് നന്ദി ചൊല്ലുക മാത്രമല്ല. തനിക്ക് ലഭിച്ചേക്കാവുന്ന ഭൗതീക ശിക്ഷകളെ കൂസാതെ യേശുവിനെ സാക്ഷിക്കുകയും അകക്കണ്ണ് അടിഞ്ഞിരിക്കുന്നവരെ ഉപദേശിക്കുകയുമാണ്. വലിയ നുയമ്പിന്റെ അവസാനത്തെ ഞായറാഴ്ചയായ ഇന്ന് ദൈവമഹത്വവും മറ്റുള്ളവരിലുള്ള മഹത്വവും ദർശിക്കുവാൻ അകക്കണ്ണ് തുറക്കുവാൻ പ്രാർത്ഥിക്കാം.

ഏപ്രിൽ 9

## ഓശാന ഞായറാഴ്ച

**വി. മത്തായി 21:1-17**

(വി. മർക്കോ. 11:1-10; വി. ലൂക്കോ. 19:29-38; വി. യോഹ. 12:12-18)

**അത്യുന്നതങ്ങളിൽ ഹോശന്നാ/മഹത്വ സ്വീകരണോത്സവം**

### A. ആമുഖം

യേശു തമ്പുരാൻ തന്റെ പരസ്യ ശുശ്രൂഷയുടെ അവസാനത്തിൽ, യെരുശലേമിലെ തന്റെ യാഗാർപ്പണത്തിന് മുന്നോടിയായി അനുഷ്ഠിച്ച രണ്ടു പരിപാടികളായിരുന്നു ഓശാനാഘോഷാ സ്വീകരണവും പെസഹായുടെ മേശയും. രണ്ടും പ്രവചന നിവൃത്തിയും സ്വർഗ്ഗരാജ്യാനുഭവത്തിന്റെ മുന്നാസ്വാദനവുമായിരുന്നു. തന്റെ സ്രഷ്ടിയോടുള്ള ആർദ്രതാഭാവം യേശു തമ്പുരാനെ തന്റെ സത്താപരവും (ontological) ദൈവം പുത്രൻ എന്ന നിലയിൽ ഔദ്യോഗികമായതുമായ എല്ലാ മഹത്വവും ഒഴിച്ച് (kenosis) ദാസവേഷമണിഞ്ഞ് ഇറങ്ങി വരുവാൻ പ്രേരിപ്പിച്ചു (ഫിലിപ്പ്യ 2:59). സത്താപരമായ ആളത്വമഹത്വം. താബോറിലും ഔദ്യോഗിക മഹത്വം നാം ഇന്ന് സ്മരിക്കുന്ന ഓശാന സംഭവത്തിലും അല്പം മാത്രം വെളിപ്പെടുത്തി.

വേദഭാഗ പരിച്ഛേദനം: ഓശാന സംഭവം അല്പസ്വല്പ പാഠഭേദങ്ങളോടെ എല്ലാ സുവിശേഷ പുസ്തകങ്ങളിലും ലഭ്യമാണ്. നീസാൻ മാസം 14-ാം തീയതി വെള്ളിയാഴ്ച പെസഹായതിനാൽ 10-ാം തീയതി തിങ്കളാഴ്ച ആയിരുന്നിരിക്കണം യേശു തമ്പുരാനെ സ്വീകരിച്ചാനയിച്ച സംഭവം യെരുശലേമിൽ അരങ്ങേറിയത്. കാരണം യഹൂദനായ പ്രമാണമനുസരിച്ച്, പെസഹാ ആടിനെ അറുക്കുന്നതിനായി വേർതിരിച്ച് ഭവനത്തിൽ എല്ലാവരും അംഗീകരിച്ച് മാറ്റി നിർത്തുന്നത് നാലു ദിവസം മുമ്പായിരുന്നു (പുറപ്പാട് 12:26) സർവ്വലോകത്തിന്റെയും പാപത്തെ വഹിച്ച ദൈവീക കുഞ്ഞാടായിരുന്നു താൻ. ബഥാന്യയിൽ നിന്നാരംഭിച്ച ഘോഷയാത്ര ബെത്ഫാഗയിലെത്തി ഒലിവു മലവഴിയാണ് യെരുശലേം ദേവാലയത്തിലേക്ക് പോയത്. ഓശാനാ സംഭവത്തെ മൂന്ന് വീക്ഷണത്തിൽ ദർശിക്കാവുന്നതാണ് 1) പ്രവചന നിവൃത്തി (ഉല്പ. 49:10-11; സെഖര്യ. 9:9 ഇത്യാദി) 2) യെരുശലേം നിവാസികളും നിർമ്മലരായ ശിശുക്കളും, വാത്സല്യശിഷ്യന്മാരും, വിവിധങ്ങളായ കൃപകളെ യേശുവിൽ നിന്ന് പ്രാപിച്ച സമൂഹത്തിന്റെ താഴെക്കിടയിൽപ്പെട്ട പാവപ്പെട്ടവരും ചേർന്ന് അവരുടെ നന്ദി സൂചനയായി യേശുവിന് നൽകിയ ആവേശോജ്ജ്വലമായ സ്വീകരണം 3) യേശു തമ്പുരാൻ തന്നെ മുൻകൂട്ടി ഏറെ ആലോചനയോടെ ക്രമീകരിച്ച പരസ്യശുശ്രൂഷാ സംഭവങ്ങളിലൊന്ന്. ഒരു പക്ഷേ താൻ അഭിഷക്തനായ മിശിഹാ ആണെന്ന് പരസ്യമായി വെളിപ്പെടുത്തുകയായിരുന്നിരിക്കണം. ഈ സംഭവത്തിന് ഏകദേശം ഒരാഴ്ച മുമ്പു തന്നെ യേശുതമ്പുരാൻ ബഥാന്യയിൽ വന്നു താമസിച്ചു (ലൂക്കോ. 19:42). ഈ സന്ദർഭത്തിലാണ് മറിയ എന്ന സ്ത്രീ യേശുവിന്റെ കാലിൽ പരിമള തൈലം പൂശിയത് (യോഹ. 12:1-3). ശിഷ്യന്മാർ യേശുതമ്പുരാന്റെ നിയോഗാനുസരണവും ആഗ്രഹവുമനുസരിച്ച് എല്ലാം ക്രമീകരിച്ചു എങ്കിലും, അതിന്റെ ഗൗരവമോ മഹത്വമോ യേശു തമ്പുരാന്റെ തേജസ്ക്കരണത്തിന് ശേഷം മാത്രമാണ് മനസ്സിലാക്കിയത് (യോഹ. 12:16). ഓശാനാഘോഷത്തിൽ ഉപയോഗിക്കപ്പെട്ട വാഹനവും, ദക്കിലാകളുടെ ഇലകളും എല്ലാം തന്നെ സമാധാനത്തിന്റേയും, വിജയത്തിന്റേയും സ്നേഹത്തിന്റേയും പ്രതീകങ്ങളായിരുന്നു. ഓശാനാനുബന്ധിയ സംഭവങ്ങളായ ദേവാലയ വിശുദ്ധീകരണവും, അത്തിവൃക്ഷം ഉണങ്ങിയതും എല്ലാം തന്നെ ധാരാളം പ്രതീകാത്മക അർത്ഥം പേറുന്ന ധ്യാനവിഷയങ്ങളാണ്.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

**1. ദാവീദ് പുത്രന് ഹോശന്നാ**

ഹോശന്നാ എന്ന പദത്തിന് സ്തുതി/മഹത്വം എന്നാണെങ്കിലും ചരിത്രപരമായി 'രക്ഷിക്കുക നാഥാ ഇപ്പോൾ രക്ഷിക്കുക' എന്നർത്ഥവുമുണ്ട് (SOS Message) നൂറ്റാണ്ടുകളായി അടിമത്വത്തിൽ ഇരുന്ന യഹൂദ ജനതയുടെ യഹോവയോടുള്ള SOS (Save O' Save) സന്ദേശവും കണ്ണീരോടുള്ള പ്രാർത്ഥനാ നാദവുമാണ് 'ഹോശന്നാ' പദം വിവക്ഷിക്കുന്നത്. ആദ്ധ്യാത്മിക കൂരിരുട്ടിൽ ഇരുന്ന ജനതതി ഓശാന പെരുനാൾ ദിവസം രാജാധിരാജനായ മശിഹായെ എതിരേറ്റു പാടി 'ഹോശന്നാ'. ഇത് ധ്യാന ചിന്തയായി നമ്മുടെ ജീവിത പശ്ചാത്തലത്തിലുമുണ്ടാവട്ടെ.

**2. സ്വർഗ്ഗരാജ്യ മുന്നാസ്വാദനം**

കർത്താവിന്റെ രണ്ടാമത്തെ വരവിങ്കൽ കുരുത്തോല പിടിച്ച് തന്നെ ഹോശന്നാ പാടി സ്വീകരിക്കുന്ന ഒരു ചിത്രം വെളിപ്പാട് പുസ്തകം 7-ാം അദ്ധ്യായത്തിൽ ലഭിക്കുന്നുണ്ട്. ആരാധിക്കുന്ന, അനവരതമായി സ്തുതിക്കുന്ന സ്വർഗ്ഗീയ ആരാധനാ ജീവിതത്തിന്റെ മുന്നാസ്വാദനവും ഒരളവിൽ കർത്താവിന്റെ രണ്ടാമത്തെ വരവിങ്കൽ തന്നെ എതിരേല്ക്കുന്ന മഹത്വീകരിക്കപ്പെട്ട സഭയുടെ ഒരു റിഹേഴ്സലുമാണ് ഭൗമിക സഭയിലെ ഹോശന്നാ പെരുന്നാൾ. നാം ആരാധനയിൽ സംബന്ധിക്കുമ്പോൾ നമ്മുടെ നിറഞ്ഞു നല്കേണ്ട ധ്യാന ചിന്തയതാവണം. നിർമ്മലന്മാരായ ശിശുക്കൾക്കും, നന്ദിയും സ്തോത്രവും മനസ്സിൽ പേറിയവർക്കും മാത്രമെ 'ഹോശന്നാ' ആർക്കുവാൻ സാധിച്ചുള്ളു. അല്ലാത്തവർക്ക് അതു കേവലം കൗതുകമോ, അസഹനീയതയോ പകയോ മാത്രമെ 'ഓശാന' സംഭവം ഉണർത്തിയുള്ളു.

### C. പ്രായോഗിക ചിന്തകൾ

1. ഇന്ന് നമുക്ക് ദൈവം ചൊരിഞ്ഞു തന്ന എല്ലാ കൃപകളെ നന്ദിനിറഞ്ഞ ഹൃദയത്തോടെ സ്മരിച്ച് ദൈവസന്നിധിയിൽ 'ഹോശന്നാ' ആഘോഷിക്കാം. ഓർക്കുക ഹൃദയ നിർമ്മലതയുള്ളവർക്ക് മാത്രമെ ആത്മാർത്ഥമായി ഹോശന്നാ പെരുന്നാൾ ജീവിതാനുഭവമാകയുള്ളു. 2. നമ്മുടെ കർത്താവിനെ ജീവിതത്തിന്റെ നാഥനും, രാജാവും, ദൈവവുമായി എതിരേറ്റ് ഹൃദയകൂടാരത്തിലേക്ക് സ്വീകരിക്കാം. ഹൃദയകൂടാരത്തിൽ പ്രവേശിച്ച യേശുവിന് ചേരാത്തതെല്ലാം അവൻ ചാട്ടവാറടിച്ച് പുറത്താക്കും. ഹൃദയം സ്തോത്രത്തിന്റെയും സ്തുതിപ്പിന്റേയും മന്ദിരമാകും. അവിടെ ജീവിത ശാന്തിയുണ്ടാകും. 3. യേശുതമ്പുരാൻ തന്റെ ആളത്വപരമായ മഹത്വവും, വ്യക്തിപരമായ മഹത്വവും മറച്ചു വെച്ചെങ്കിലും തന്റെ ധാർമ്മിക മഹത്വം പൂർണ്ണമായും ഉയർത്തി ജീവിച്ചു. 'നിങ്ങളിലാർക്കെങ്കിലും ഒരു തെറ്റിനെക്കുറിച്ച് എന്നെ ബോദ്ധ്യപ്പെടുത്താമോ' എന്നു കർത്താവ് ചോദിക്കുന്നുണ്ട്. പക്ഷേ നമ്മുടെ പ്രായോഗിക ജീവിതത്തിൽ ആദ്യത്തെ രണ്ട് മഹത്വവും നാം ഉയർത്തുകയും മൂന്നാമത്തേത് അത്രമാത്രം ശ്രദ്ധിക്കാതെയും പോകുകയാണ്. ഈ ഹോശന്നാ പെരുന്നാൾ ദിവസം ധാർമ്മിക ജീവിത നിലവാരം ഉയർത്തുവാനുള്ള കർമ്മ പരിപാടികൾക്ക് പ്രാർത്ഥനാ പൂർവ്വം ദൈവസന്നിധിയിൽ തീരുമാനമെടുക്കാം. 4. 'ഹോശന്നാ' സ്തുതി നമ്മുടെ ജീവിതത്തിന്റെ പരാജയങ്ങളിൽ നിന്ന് കരകയറുവാനുള്ള കണ്ണുനീരന്റെ 'SOS' സന്ദേശമായി സ്വർഗ്ഗത്തിലേക്കയക്കാം. തമ്പുരാൻ തന്റെ ശക്തിയുള്ള ഭുജബലത്താൽ നമ്മുടെ വീഴ്ചയിൽ നിന്ന് നമ്മേ കോരിയെടുക്കും. 5. തമ്പുരാനെ ആഘോഷത്തോടെ വഹിച്ച നിർദ്ദോഷിയായ കഴുതക്ക് സമാനരാവാൻ ദൈവ സന്നിധിയിൽ നമ്മേ സമർപ്പിക്കാം. ഗർവ്വുള്ള, തോല്ക്കാൻ മടിക്കുന്ന കുതിരകളാകാനാണ് എല്ലാവരും ശ്രമിക്കാറുള്ളത്. വിനയത്തിന്റെ, സമാധാനത്തിന്റെ പ്രതീകമായ കഴുതകളായി നാം തീരുമ്പോൾ യേശു തമ്പുരാനെ വഹിപ്പാനുള്ള ഭാഗ്യം നമുക്കും ലഭിക്കും. സമാധാനത്തിനായി വിട്ടുകൊടുക്കുവാൻ നാം തയ്യാറുണ്ടോ എന്നതാണ് പ്രധാന പ്രശ്നം. ❖

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

## (Year 2006)

1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 2006-ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും, അല്ലാത്തവർക്ക് സമീപത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** സാമ്പത്തീക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 30 പെൺകുട്ടികളുടെ വിവാഹത്തിന് 20,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. അർഹരായവർക്ക് ദേശക്കുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിലിന്റെ കോപ്പി കിട്ടിയതിനുശേഷം ധനസഹായം നൽകുന്നതാണ്. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%-ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2006 ജൂലൈ 30-ന് മുമ്പ് കിട്ടിയിരിക്കണം.

**5. ഭവന നിർമ്മാണ ധനസഹായം:** ഇടുക്കി, മലബാർ, കൊല്ലം എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി 50,000 രൂപാ നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2006 മേയ് 31-ന് മുമ്പ് കിട്ടിയിരിക്കണം.

**6. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവരുടെ മക്കളിൽ നിന്ന് പഠനത്തിൽ സമർത്ഥരായ ആകെ 4 വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് **Technical Education**-ന് പോകുന്നതിനോ ധനയസഹായം ഒരു കൊല്ലത്തേക്ക് 12000 രൂപ ഗഡുക്കളായി സ്കോളർഷിപ്പായി നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%-ൽ കൂടുതൽ മാർക്ക് കരസ്തമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സ് സർട്ടിഫിക്കേറ്റും ഇടവക വികാരി attest ചെയ്ത കോപ്പി അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2006 ജൂലയ് 30-ന് മുമ്പ് കിട്ടിയിരിക്കണം.

7. പ്രത്യേക ഭവനിർമ്മാണ ധനസഹായം: 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 50,000/- രൂപനൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിയ്ക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2006 ജൂലയ് 30-ന് മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ**

1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ ഈ ലക്കത്തിൽ നിന്നോ STOC office -ൽ നിന്നോ ലഭിക്കുന്നതാണ്. 2) Advertisement -ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടാവണം. 3) അപൂർണ്ണവും, ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:**

അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. **Letterhead**-ൽ എഴുതിയ ശുപാർശയിൽ പള്ളിസീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു

പേര്: വയസ്സ്:

വിദ്യാഭ്യാസ യോഗ്യത: തൊഴിൽ:

മേൽവിലാസം (പിൻകോഡ് സഹിതം):

ഇടവക ഭദ്രാസനം:

പ്രതിമാസ വരുമാനം: ഭൂസ്വത്ത് വിവരം:

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ?

കോൺഗ്രിഗേഷനിൽ നിന്നും ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം എന്താവശ്യത്തിന്? എന്തു തുക ലഭിച്ചു?

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം എവിടേക്ക്

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

തീയതി

അപേക്ഷകന്റെ ഒപ്പ്:

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala. - PIN-689 101".** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവസന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.



# ബുദ്ധിമാൻ

ഫാ. തോമസ് പി.




## വേർപാടിന്റെ 5-ാം വാർഷികം

**22-3-2006**



**ചിന്നമ്മ വർഗീസ്**
**(Retd. Teacher G.M.H.S., Parathodu)**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

എന്ന് ദുഃഖാർത്തരായ കുടുംബാംഗങ്ങൾ

**ഭർത്താവ് - ഇ.കെ. വറുഗീസ്**

**പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ**

**താഴത്തുമലയിൽ - ഇളങ്കാവുകൽ, പാറത്തോട്**

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്ജ്കുട്ടി | വിനീത, സലിൽ, അനൂപ് |
| ഷാജി | ജിജി | ടിഫനി, ടാനിയാ, ടിനു |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |

# $IV^{th}$ DEATH ANNIVERSARY

## 24-03-2006

*For Blessed Memory of*





# GEORGE C. MANALETHU

**MANALETHU PUTHENVEEDU**

**KUTTAPPUZHA P.O.; THIRUVALLA-3**

അകാലത്തിൽ പൊലിഞ്ഞുപോയ ഞങ്ങളുടെ എല്ലാമെല്ലാമായ ചാച്ചച്ചോ, സ്നേഹിച്ച് കൊതി തീരാത്ത ഓർമ്മകളും, തീരാത്ത ദുഃഖവുമായി മനോഹരമായ നിത്യതയുടെ തീരത്ത് നമുക്ക് ഒന്നിച്ചു കാണാമെന്നുള്ള പ്രത്യാശയോടെ...... നിറകണ്ണുകളോടെ......

ഭാര്യ : ലൗലി സി. ജോർജ്ജ്

മക്കൾ : അഭിലാഷ് സി. ജോർജ്ജ്

അനിഷ് എം. ജോർജ്ജ്

ചാച്ചച്ചോയുടെ

